THE CHURCH WEEKLY

| Vol. VIII. | SUNDAY 11th APRIL 1954 | PRICE 2 ANNAS PER COPY | NO. 15 |
|---|---|---|---|


# THE SYRIAN ORTHODOX CHURCH IN RELATION TO THE ORTHODOX CHURCHES OF THE EAST

(Dr. K. C. Joseph, Alwaye College)

II

The foregoing is the necessary background for a consideration of the question of intercommunion between the Syrian and other Oriental Orthodox Churches on the one hand and the Byzantine Orthodox Churches on the other. The Syrian Orthdox Church acknowledges only the first three Ecumenical Councils —Nicea, Canstantinople, and Ephesus—and refuses to be bound by anything more than the Nicene creed. The Byzantine Orthodox Churches, on the other hand, acknowledge seven Ecumenical Councils and regard the acceptance of the council of Chalcedon and its decrees as the test of Orthodoxy. To these Churches, therefore, the Syrian Orthdox Church, which not only does not acknowledge the Council of Chalcedon but also specifically repudiates that council and its decrees, is a heretical Church and cannot be admitted to communion until it gives up its heretical position. More specifically the Byzantine Orthodox Churches, at present, will not enter into communion with any Church which does not confess1. That the Synod of Chalcedon (451 A. D) was an Ecumenical Council of the undivided Church. 2. that the formula describing the Incarnate Lord as having two Natures in one Person represents the true faith, 3. that Dioscorus of Alexandria and his followers were heretics, The Syrian Orthodox Church of Malabar, at any rate after the coming to Malabar of Bishop Gregorios of [Jeru]salem in the 17th century, has [held] the Antiochian Jacobite position, 1. That Chalcedon(451 A. D.) cannot be accepted as an Ecumenical Council, 2. That while confessing that Jesus Christ is truly man and truly God the Church must reject the Chalcedonian formula of "two natures in one person" as savouring of Nestorianism, 3. Dioscorus is one of the venerable fathers of the Church, and 4. that Leo was a Heretic. These positions are obviously irreconcilable. And if the two sides stick, to their respective positions they cannot recognize each other as truly orthodox and admit each other to communion

Here we see the need of a prayerful rethinking of the positions taken by both sides if any progress at all is to be made. It is a matter for *both* sides to consider and re-consider. It will not do if the Byzantine Orthodox Churches, conscious of their size and historicol importance, take up the stand that they have nothing to re-consider and that it is only for the small Oriental Churches to forsake their wrong position and be reconciled to the true tradition. Nor will it be right for Syrian Orthodox Church to abandon its opposition to Chalcedon and the formula of "two natures" without making sure that in doing so it is not endorsing some aspects in the conduct of the council of Chalcedon wich provoked the opposition of the Oriental Churches. It is in fact not a question of two Communions coming to an agreement regarding some things of the past, but a question of their both becoming so docile in the hands of the Holy Spirit that, with all their past, they may *now* be brought together in the supreme fellowship of worship and service.

As far as can be made out from a study of the period, a number of factors seemed to have worked together to create the split at Chalcedon between the Oriental Churches and the Churches of a Roman Empire. The formula describing the Person of the Incarnate Lord was one of the bones of contention; but that by no means was the only cause of estrangement. Hence so far as the controversy regarding the formula is concerned both sides have to be willing to get behind the formula to the truth it was intended to convey and see if they cannot agree on some statement embodying the Churches, faith in this matter. For instance, can both sides agree to the following words, which are actually the words of the Chalcedon definition with only a slight modification?

> "We confess the Lord Jesus Christ, the Incarnate Son of God, perfect in Godhead and perfect in manhood; truly God and truly man, of a reasonable soul and body; consubstantial with the Father according to the Godhead and consubstantial with us according to the manhood; in all things like unto us, without sin; begotten before all ages of the Father according to tho Godhead and in these latter days, for us and for our salvation, born of Virgin Mary, the Mother of God, according to the manhood; one

and the same Christ, Son, Lord, only-begotten; in whom Godhead and manhood are united indivisibly, inseparably, without change and without confusion",

If this or any other similar statement can be agreed upon as correctly representing the Church's belief and if both sides can agree to demand from each other nothing more than acceptance of this statement so far this particular question is concerned, then the other differences might not be insuperable barriers in the path of intercommunions:-

(i) the question of the number of Ecumenical Councils to be accepted as definitive of true doctrine—will it not be possible for both parties to go on accepting the respective numbers of Ecumenical Councils they have been accepting so far, with only a mutual understanding that mutually unacceptable *anathemas* connected with these councils might be ignored?

(ii) in particular, the question of the status of Leo and Dioscorus —it may be difficult in practice for either party to accept as saint, or even as Church-Father a person whom they have been denouncing so long. Therefore may it not be enough to leave each party to continue to revere the persons whom they revered before, and to drop the customary denunciation of the others

If the above plan is accepted, the only important difficulty that remains would be that of the Divine Liturgy and other forms of worship Here it looks as though the Byzantine insistance on uniformity should be given up. The Liturgy of St. Chrysostom and that of St. Bazil are very good; but so are the Liturgy of St James and the many variations of that Liturgy used by the Syrian Church. If union should enrich, and not impoverish, the uniting parties, mutual acceptance of forms is necessary.

In this matter of the forms of public worship both the Syrian Orthodox Church and Byzantine Orthodox Churches have to give some serious attention to the question of revising, shortening and in other ways adapting to modern conditions, the Service-Forms in use in both traditions. It is all very good to have the most ancient forms of public worship; but no Church ought to forget the conditions under which its members are living in the world. One of the things the Orthodox Churches need very much is the clearness of Theological thinking which can make a difference between essentials and non-essentials. A Church which cannot distinguish between non-essentials and essentials is in danger of losing the essentials also.

ചരിത്രപംക്തി

# മലങ്കരസഭയിലെ അർക്കദിയാക്കോന്മാരും മാർത്തോമാമെത്രാന്മാരും

IV

(പി. എം. പത്രോസ് മുളന്തുരുത്തി)

### മാർ തോമാ തൃതീയൻ മെത്രാപ്പോലീത്താ

അന്ത്യോഖ്യാ പാത്രിയർക്കീസായിരുന്ന മാർ ഇഗ്നാത്യോസ് അബ്ദൽ മിശിഹാ പ്രഥമന്റെ ആജ്ഞാപ്രകാരം മാർ ബസേലിയോസ് (കാതോലിക്കാ) എന്നും മാർ ഈവാനിയോസെന്നും പേരായ രണ്ടു പരദേശമേല്പട്ടക്കാരും ഏതാനും ശെമ്മാശന്മാരും പട്ടക്കാരും ഉൾപ്പെട്ട ഒരു വൈദികസംഘം എ. ഡി. 1685-ൽ തലശ്ശേരി തുറമുഖത്തുവന്നെത്തി. അക്കാലത്തും പോർത്തുഗീസ് മേധാവിത്വം കൊച്ചി തിരുവിതാംകൂർ സംസ്ഥാനങ്ങളിൽ പ്രബലപ്പെട്ടിരുന്നതിനാലും ബിരിയാ, ബാബിലോൺ തുടങ്ങിയ പ്രദേശങ്ങളിൽനിന്നു മേല്പട്ടക്കാർ ഇന്ത്യൻ പശ്ചിമതീരപ്രദേശങ്ങളിൽ വന്നിറങ്ങിയാൽ അവരെ മലയാളത്തേക്ക് അയയ്ക്കാതെ ഗോവായിലേക്കു കപ്പൽകയററി അയയ്ക്കണമെന്നുള്ള മെനേസീസു മെത്രാന്റെ സുഗ്രീവാജ്ഞ നിലവിൽ ഇരുന്നിരുന്നതിനാലും ഈ പരദേശ വൈദികസംഘം തലശ്ശേരിയിൽ നിന്നു മാർഗ്ഗനിശ്ചയമില്ലാതെയും ദിക്പരിചയമോ ഭാഷയോ നിശ്ചയമില്ലാതെയും കൊടുങ്കാടുകളിൽ കൂടി ചുററി സഞ്ചരിച്ചു അനേകതരത്തിലുള്ള കഷ്ടപ്പാടുകളും ബുദ്ധിമുട്ടുകളും സഹിച്ച് കോതമംഗലത്തു വന്നെത്തി. യാത്രാമദ്ധ്യേ ഇവരിൽ ചിലർ മാംസഭോജികളായ ദുഷ്ടമൃഗങ്ങൾക്കു ഇരയായതായുംപറയപ്പെടുന്നു. ഈ ബസേലിയോസ് കോതമംഗലത്തെത്തി ഏതാനും ദിവസങ്ങൾ (13 ദിവസം)ക്കിടയിൽ പരലോകപ്രാപ്തനാകയാൽ അവിടെ ചെറിയ പള്ളിയിൽ സംസ്കരിക്കപ്പെട്ടു. മാർ ഗ്രീഗോറിയോസിന്റെയും രണ്ടാം മാർ തോമാമെത്രാന്റെയും മരണംമൂലം മേല്പട്ടക്കാരില്ലാതിരുന്ന മലങ്കരസഭയെ മാർ ഈവാനിയോസ് ഏതാനും കാലം ഭരിച്ചു.

ഇദ്ദേഹം ഒരു വലിയ മതവൈരാഗിയും സ്ഥിരോൽസാഹിയും സഭാകാര്യങ്ങളിലും തൽസംബന്ധമായ ആചാരനടപടികളിലും അതിയായ നിഷ്ഠയും താല്പര്യവും ഉള്ളയാളും സുറിയാനി ഭാഷയിൽ അസാമാന്യ വ്യുൽപന്നനും ആയിരുന്നു. ഇദ്ദേഹം സുറിയാനിഭാഷയിൽ ധാരാളം സ്തോത്രഗീതങ്ങൾ രചിച്ചിട്ടുണ്ട്. ഇദ്ദേഹത്തിന്റെ സദാചാരനിഷ്ഠയും ഭക്തിവൈരാഗ്യവും സമുദായത്തിൽ നിലനിന്നിരുന്ന അനാചാരദൂരീകരണവും മററും കണ്ടും കേട്ടും അറിഞ്ഞു വശായതോടു കൂടി റോമാസഭയിൽ ചേർന്നു നടന്നിരുന്ന പലരും യാക്കോബായ സഭയിലേക്കു തിരിച്ചു വരാൻ ഇടയായി. ഇദ്ദേഹം മാർത്തോമ്മാമെത്രാന്റെ പിൻഗാമിയായി പകലോമററം തറവാട്ടിൽ നിന്നു രണ്ടാം മാർതോമാ മെത്രാന്റെ ഒരു അനന്തിരവനെ മൂന്നാം മാർ തോമായെന്ന സ്ഥാനത്തിൽ അഭിഷേകം ചെയ്തു. ഈ തോമ്മാമെത്രാൻ അധികകാലം ജീവിച്ചിരുന്നില്ല. എ. ഡി. 1688 മേടം 9-ാം തീയതി ചരമം പ്രാപിച്ചു. കടമ്പനാട്ടു പള്ളിയിൽ സംസ്കരിക്കപ്പെട്ടു.

മൂന്നാം മാർ തോമ്മാമെത്രാന്റെ ചരമാനന്തരം മാർ ഈവാനിയോസ് തെക്കും വടക്കുമുള്ള മിക്കപള്ളികളിലും സഞ്ചരിച്ചു സഭാഭരണം ക്രമപ്പെടുത്തി വന്നു. സമുദായോദ്ധാരണാർത്ഥം പലനൂതനപ്രസ്ഥാനങ്ങൾ ആരംഭിക്കയും ജനങ്ങളെ സഭാവിശ്വാസം സഭാഭരണം തുടങ്ങിയ പല സംഗതികളെപ്പററി പ്രബോധിപ്പിക്കയും ചെയ്തുകൊണ്ടിരുന്നു. ഒടുവിൽ അദ്ദേഹം മുളന്തുരുത്തിപ്പള്ളിയിൽ വന്നുചേർന്നു. പാങ്കിമയ്മ്ദാദക […] അനുസരിച്ചു മുളന്തുരുത്തി ഇടവകയിൽ […] ആചരിച്ചുവന്ന പല അനാചാരങ്ങളു[…] ദൂരീകരിച്ചു. ഇദ്ദേഹം എ. ഡി. 16[…] ചിങ്ങം 3-ാംനു- ചരമം പ്രാപി[…] യും മുളന്തുരുത്തിപ്പള്ളി മദ്[…]

ടെ തെക്കുഭാഗത്തു സംസ്ക്കരിക്കപ്പെടുകയും ചെയ്തു. അദ്ദേഹത്തോടുള്ള ഭക്തിയാദരവുകൾ നിമിത്തം ശവകുടീരം ഒരുകാലത്തു വെള്ളിത്തകിടുകൊണ്ടുപൊതിഞ്ഞു അലങ്കരിച്ചിരുന്നതായി ചില സഭാചരിത്രകാരന്മാർ രേഖപ്പെടുത്തിയിട്ടുണ്ട്. തെക്കേക്കുബെറിങ്കൽ ബാവാ യെന്നു അഭിപ്രായപ്പെടുന്ന ഇദ്ദേഹത്തിൻെറയും മററു പരദേശമേല്പട്ടക്കാരുടെയും കബറിടങ്ങൾ പത്രോസു പാത്രിയർക്കീസു ബാവായുടെ മുളന്തുരുത്തിപ്പള്ളിയിലെ താമസക്കാലത്തു വെട്ടിപ്പൊളിച്ചു സമനിരപ്പാക്കി. രണ്ടാം മാർതോമാ എന്ന ഒരു ബഹുമതിപ്പേരും ഇദ്ദേഹത്തിനു സിദ്ധിച്ചിരുന്നു. മാർ ഈവാനിയോസ് മൂന്നാം മാർത്തോമ്മാമെത്രാൻെറ അനന്തരവനെ നാലാം മാർതോമാ എന്നപേരിൽ വാഴിച്ചു.

**മാർതോമാ നാലാമൻ**

ഇദ്ദേഹത്തിൻെറ ഭരണകാലത്താണു ബാബിലോണിലെ നെസ്തോറിയൻ പാത്രിയർക്കീസിൻെറ കല്പനയാൽ എ. ഡി. 1708-ൽമാർ ഗബ്രിയേൽഎന്നൊരു നെസ്റ്റോർമെത്രാൻ മലയാളത്തു വന്നതു്. ഈ ഗബ്രിയേൽ മെത്രാൻ ജനസമ്മതനും കാലദേശസ്ഥിതിഗതികളനുസരിച്ചു് എന്തും പ്രവർത്തിപ്പാൻ സന്നദ്ധനുമായിരുന്നുവെങ്കിലും വിശ്വാസാചാരസംബന്ധമായി പ്രത്യക്ഷപ്പെട്ട ചില ക്രമക്കേടുകൾ കാരണം ഇദ്ദേഹത്തെ ഒരു മെത്രാനായി നാലാം മാർതോമ്മാ അംഗീകരിച്ചില്ല. ഇതു അവർ തമ്മിൽ അനൈക്യത്തിനു ഇടയാക്കി. അപ്പോൾ മാർ ഗബ്രിയേൽ സ്വാർത്ഥത്തെ മുൻനിറുത്തി നെസ്റ്റോർ മതപ്രചരണാർത്ഥം ഓരോന്നു പ്രസ്താവിക്കയും തദനുസരണം പ്രവർത്തിക്കയും ചെയ്യുന്നതു കണ്ടു മലങ്കരസുറിയാനി സഭാംഗങ്ങളും ഇദ്ദേഹത്തോടുപ്രതികൂലിച്ചു നിന്നു. മാർ ഗബ്രിയേൽ അമ്മീറായും പത്തീറായും ഉപയോഗിച്ചു വി: കുർബാന അനുഷ്ഠിച്ചു വന്നു. ഇതും കൂടി ആയപ്പോൾ തൻെറ ഇടവകകളിൽ പ്രവേശിച്ചുകൂടെന്നു മാർതോമാ ഇദ്ദേഹത്തെ വിരോധിച്ചു. എന്നു മാത്രവുമല്ല, മാർ ഗബ്രിയേലിനെ സ്വദേശത്തേക്കു മടക്കി അയക്കണമെന്നും അദ്ദേഹത്തിൻെറ സഹവാസം തൻെറജനങ്ങളുടെ വിശ്വാസത്തിനു ഭംഗം വരുത്തുന്നുവെന്നും മററും കാണിച്ചു ലന്തക്കമ്പനിഗവർണ്ണർക്കു് അപേക്ഷയുംഅയച്ചു. Christianity in India by Hough Vol ii P. P.382-385 ഇതുകൾക്കെല്ലാം ഉപരിയായി ഗബ്രിയേൽ മെത്രാ[illegible] മതവിപരീതം പ്രസംഗിച്ചുനടക്ക[illegible]നാൽ മലങ്കരസഭയിൽ ശീശ്മ ഉണ്ടാകാതിരിപ്പാൻ വേണ്ടി വേദശാസ്ത്രനിപുണന്മാരായ മെത്രാന്മാരെ ഉടനെമലയാളത്തേക്കു അയയ്ക്കണമെന്നു് ആവശ്യപ്പെട്ടു. അന്ത്യോഖ്യാ പാത്രിയർക്കീസിനു തുടരെത്തുടരെ എഴുത്തുകളും അയച്ചു കൊണ്ടിരുന്നു.

മ്ശിഹായിൽ രണ്ടു ആളും രണ്ടു സ്വഭാവവും ഉണ്ടെന്നു മാർ ഗബ്രിയേൽ ഉപദേശിക്കുന്നു എന്നും അതുവിശ്വാസവിപരീതമാണെന്നും തൻെറ സഭാമേലദ്ധ്യക്ഷൻ അന്ത്യോഖ്യാ പാത്രിയർക്കീസു ആണെന്നും നിഖ്യാസുന്നഹദോസിൽവെച്ചു 318 വിശുദ്ധപിതാക്കന്മാർ കൂടി തീരുമാനിച്ചിട്ടുള്ള വിശ്വാസത്തെയാണു താനും തൻെറ സമുദായവും സ്വീകരിച്ചിരിക്കുന്നതെന്നും തുടങ്ങിയ അനേകസംഗതികൾ ഈ എഴുത്തുകളിൽ പ്രസ്താവിച്ചിരുന്നു. അവിശ്വാസികളായ കാവ്യരാജാക്കന്മാരിൽ നിന്നും ഇടപ്രഭുക്കന്മാരിൽ നിന്നും മലങ്കരസമുദായത്തിനു നേരിട്ടു കൊണ്ടിരുന്ന ഓരോതരം പീഡകളെപ്പററി ഹൃദയസ്പൃർക്കായവിധത്തിൽഈ എഴുത്തുകളിൽ പ്രതിപാദിച്ചിട്ടുണ്ടു്. പക്ഷേ ഇതിൽ ചില എഴുത്തുകൾ പാത്രിയർക്കീസിനു കിട്ടാൻ ഇടയായില്ല. അവ ലാക്കു തെററി എങ്ങിനെയോ യൂറോപ്പിൽ ചെന്നുചേരാൻ ഇടയായി. അതു അവിടെയുള്ളവർ അച്ചടിച്ചു പ്രസിദ്ധപ്പെടുത്തിയതിൻെറ ഒരു പ്രതി എങ്ങിനെയോ അസ്സേമാൻ എന്ന ചരിത്രകാരൻ കണ്ടെത്താൻ ഇടയായി. തൻെറ അനന്തരവനെ 5—ാംമാർ ത്തോമാ എന്നപേരിൽ അവരോധിച്ചശേഷം എ. ഡി. 1128 മീനം 13—ാംനു ഇദ്ദേഹം ചരമം പ്രാപിക്കയും തൻെറ വടക്കൻ ഭദ്രാസനപ്പള്ളികളിൽ ഒന്നായകണ്ടനാട്ടു് മർത്തമറിയംപള്ളിയിൽ സംസ്ക്കരിക്കപ്പെടുകയും ചെയ്തു.

## പത്രാധിപർക്കുള്ള കത്ത്

സർ,

ഈ കത്തെഴുതുവാൻ എന്നെ പ്രേരിപ്പിച്ചതു് ചർച്ചുവീക്കിലിയിൽ ഈയിടെയായി പ്രസിദ്ധീകരിച്ചു കണ്ട ചില ലേഖനങ്ങളാണു്. അവ വായിച്ചപ്പോൾ നമ്മുടെ സഭ പ്രോട്ടസ്റ്റൻറു സഭകളിൽ ലയിച്ചു പോകത്തക്ക ഏതോ ഒരു വലിയ സംഭവവികാസമുണ്ടായിട്ടുള്ളതായി തോന്നിപ്പോയി. അങ്ങിനെയുള്ള വിപത്തൊന്നുമുടനെ ഉണ്ടാകുവാൻ പോകുന്നില്ലെങ്കിൽ, താഴെപ്പറയുന്ന ചില സംഗതികൾ ചർച്ചുവീക്കിലി വായനക്കാർ ഗ്രഹിച്ചിരിക്കണമെന്നെനിക്കതിയായ അഗ്രഹമുണ്ടു്.

ആദ്യമായി എനിക്കു പറയുവാനുള്ളതു് നമ്മുടെ സഭയുടെ പേരു് ഓർത്തഡോക്സു സുറിയാനി സഭയെന്നായതുകൊണ്ടു്, നാം പൗരസ്ത്യഓർത്തഡോക്സു സഭയെന്നറിയപ്പെടുന്ന സഭാവിഭാഗത്തിൽ പെട്ടതാണെന്നു ധരിക്കുന്നതു് ശരിയല്ലെന്നാണു്. 451—ൽക്കൂടിയ കൽക്കദൂനിയോ സുന്നഹദോസു് നിശ്ചയങ്ങളോടു വിയോജിച്ചു് മാറി സ്വതന്ത്രമായി വികസിച്ച മോണൊഫിസായ സഭകളുടെ കൂട്ടത്തിലാണു നമ്മുടെ സ്ഥാനം. "മോണൊഫിസായ" എന്ന പദം വിശ്വാസവിപരീതം കലന്നതോ ഏതെങ്കിലും പതിത്വമുള്ളതോ അല്ലായെന്നു് ഞാൻ മുമ്പു ചർച്ചുവീക്കിലിയിൽ ആ വിഷയത്തെക്കുറിച്ചു് പ്രസിദ്ധീകരിച്ചിരുന്ന ലേഖനത്തിൽ നിന്നും ഗ്രഹിക്കാവുന്നതാണു്. നാം സ്വീകരിച്ചിരിക്കുന്ന വിശ്വാസവ്യാഖ്യാനം പിശകാണെന്നോ ത്യാജ്യമാണെന്നോ യാതൊരു സുന്നഹദോസുമൊരു കാലത്തും നിശ്ചയിച്ചിട്ടില്ല. കൽക്കദൂനിയാസുന്നഹദോസു തള്ളിയതു് എവുത്തീക്കോസിനെ ആയിരുന്നു. അന്നുതന്നെ മോണൊഫിസ്സായക്കാരും ആ വിശ്വാസവിപരീതിയെ തള്ളിയതാണു്. കൽക്കദൂനിയാ അലക്സാന്ത്ര്യായിലെ ദീയോസ്കോറൊസിനെ നിഷ്ക്കാസനം ചെയ്തതു് വിശ്വാസസംബന്ധമായ കാരണത്താലല്ലായിരുന്നു. ആ സുന്നഹദോസ് നിശ്ചയങ്ങൾ സ്വീകാര്യമല്ലാതെ തോന്നിയതുകൊണ്ടു്, അവയെ സ്വീകരിച്ചസഭാവിഭാഗങ്ങളുമായി നമ്മുടെ സഭപിരിഞ്ഞു. ആ പിരിച്ചിലിനു ശേഷമുണ്ടായ റോമാഗ്രീക്കു സഭകളുടെ നിശ്ചയങ്ങൾ നമ്മെ ബാധിക്കയില്ല. അവയുടെ അടിസ്ഥാനത്തിൽ നമ്മെക്കുറിച്ചു വിധിയെഴുതുവാൻ നാം ആ സഭകളെ അനുവദിക്കേണ്ട കാര്യവുമില്ല. പതിനൊന്നാം നൂററാണ്ടിൽ ഗ്രീക്കു റോമാസഭകൾ തമ്മിൽ പിരിഞ്ഞു. നാമും ആ സഭകളുമായി അഞ്ചാം ശതകത്തിലേ പിരിഞ്ഞതായിരുന്നു. നമ്മുടെ സഭയെ ഒരു സുന്നഹദോസും മുടക്കിത്തള്ളിയതല്ല. ഗ്രീക്കുറോമാസഭകൾപോലെയോ, മറെറതെങ്കിലും, പാശ്ചാത്യപൗരസ്ത്യസഭകൾ പോലെയോ ഉള്ള സഭാവ്യക്തിത്വം നമുക്കുണ്ടു്. എക്യൂമെനിക്കൽ പ്രസ്ഥാനം വഴി അഖിലലോക സഭാകൗൺസിൽ നമുക്കുള്ള അംഗത്വം മുറുകെപ്പിടിച്ചുകൊണ്ടു്, നമ്മുടെസഭയുടെ വ്യക്തമായ വ്യക്തിത്വാടിസ്ഥാനത്തിൽ മാത്രം സഭാ സംയോജനചർച്ചകളിൽ നാം പങ്കുകൊണ്ടാൽ മതി. ചർച്ചുവീക്കിലിയിലെ ചില ലേഖനങ്ങളിൽ നിന്നും നാം

ഗ്രീക്കു സഭയുടെ ഒരു വിഭാഗമാണെന്ന് ലേഖകന്മാർ ധരിച്ചു വച്ചിരിക്കുന്നതായി തോന്നിപ്പോകുന്നു. അങ്ങിനെയെങ്കിൽ അതു ചരിത്രപരമായോ വേദശാസ്ത്രപരമായോ ശരിയല്ലെന്നു ചൂണ്ടിക്കാണിച്ചുകൊള്ളട്ടെ. ഗ്രീക്കുസഭയുടെ ഒരു ഭാഗമായി തീരണമെന്ന് നാമാഗ്രഹിക്കുന്നപക്ഷം, അതിനു വേണ്ട ആലോചനകൾ നടത്തി നമ്മുടെ അഭിലാഷം സഫലമാക്കാമെന്നല്ലാതെ, ഇപ്പോൾ ആ സഭ നമുക്ക് ഇതരസഭകളിലൊന്നുപോലെ മാത്രമെ ഇരിക്കുന്നുള്ളു.

നമ്മുടെ സഭയ്ക്കു വ്യക്തമായ വ്യക്തിത്വമുണ്ടെന്നു പറയുന്നതുകൊണ്ട്, സഭാചരിത്രപരമായും ഇതരസഭകളെയുംകുറിച്ച് നാം ധരിച്ചു വച്ചിരിക്കുന്ന അർദ്ധസത്യങ്ങളും ഊഹാപോഹങ്ങളും പൂർണ്ണ സത്യങ്ങളാകുമെന്നോ, അവയടിസ്ഥാനമാക്കി കുറെ ലേഖനങ്ങളെഴുതിവിട്ടാൽ ഓർത്തഡോക്സുസഭകളുടെ വേദശാസ്ത്രമാകുമെന്നോ അർത്ഥമില്ല: നാമൊ സ്വതന്ത്രസഭയാണെന്നു പറയുമ്പോൾ എന്തിനായി അങ്ങിനെ നിൽക്കുന്നു. ഇതരസഭകളിൽ നിന്നും നമ്മെ വേർതിരിച്ചു നിറുത്തുന്ന മൗലികപ്രമാണങ്ങളെന്തെല്ലാമാണ്. ആ പ്രമാണങ്ങൾ സംബന്ധിച്ച് നമ്മുടെനില ഇതരസഭകളുടേതിനേക്കാൾ മെച്ചമാണോ? ആണെങ്കിൽ എങ്ങിനെ എന്നെല്ലാമുള്ള ചോദ്യങ്ങൾ ശരിയായ പാണ്ഡിത്യത്തോടേ നാം പഠിക്കുകയും ഇതരസഭകളും നമ്മുടെ സഭാംഗങ്ങളും ഗ്രഹിക്കത്തക്കവണ്ണം പ്രസിദ്ധീകരിക്കയും ചെയ്യേണ്ടതു് വളരെ ആവശ്യമാണ്. അതിനുള്ള പ്രാപ്തി ചെറിയ തോതിലെങ്കിലും ചർച്ചുവീക്കിലിയിൽ കണ്ട ലേഖനങ്ങൾക്കുണ്ടോ എന്നുള്ള ചിന്തയോടെയാണ് ഞാനവ വായിച്ചതു്. വായിച്ചശേഷമെനിക്കു തോന്നിയ ആത്മാർത്ഥമായ അഭിപ്രായം താഴെക്കുറിക്കുന്നതിൽ, ഞാൻ സ്നേഹശൂന്യമായി വിമർശിച്ചു എന്ന് മാന്യലേഖകസ്നേഹിതന്മാർ കരുതുകയില്ലെന്നു വിശ്വസിക്കുന്നു.

ലോകത്തിലുള്ള സർവസഭകളും ഒരുമിച്ചു യോജിക്കുന്ന അഭികാമ്യമായ ആ ശോഭനദിനം ലോകചരിത്രത്തിലുദയം ചെയ്യുകയില്ലായെന്നു കരുതിയാൽ പോലും, ആനയെകാണുവാൻപോയ കുരുടന്മാർക്കുണ്ടായ അഭിപ്രായം പോലെ മാത്രം സഭാചരിത്രസംഭവങ്ങളെയും ഇതരസഭകളെയുംകുറിച്ചു നാം ധരിച്ചു വച്ചിരിക്കുന്ന ധാരണകൾ ജനതാമദ്ധ്യ പ്രചരിപ്പിക്കുവാൻ നമുക്കവകാശമുണ്ടെന്നു വരുന്നതല്ലല്ലൊ. സഭാചരിത്രം സൂക്ഷ്മമായി പഠിക്കുന്നതിനു നമുക്കിന്നു ധാരാളം സൗകര്യങ്ങളുണ്ട്. വിശ്വവിശ്രുതന്മാരായ മഹാപണ്ഡിതന്മാർ അഗാധപാണ്ഡിത്യത്തോടെ എഴുതിയിട്ടുള്ള നിരവധിസഭാചരിത്രഗ്രന്ഥങ്ങൾ ഇംഗ്ലീഷുഭാഷയിൽ കിട്ടുന്നതാണ്. അതുപോരാ, ആദിമരേഖകൾ തന്നെ നോക്കി പഠിക്കണമെന്നാണ താല്പര്യമെങ്കിൽ അവയും ഗ്രീക്കു ലത്തീൻ സുറിയാനി ആദിയായ മൂല ഭാഷകളിലും അവയുടെ ഇംഗ്ലീഷ് പരിഭാഷയും ഇന്നു സുലഭങ്ങളാണ്. അങ്ങിനെയിരിക്കെ സഭാചരിത്രപരമായി നമ്മുടെ ഭാവനാപാടവം പ്രദർശിപ്പിക്കുന്നതു്, ഒരു വിധത്തിലും ക്ഷന്തവ്യമല്ല.

അതുപോലെതന്നെ, ഇതരസഭകളെയും അവയിലെ പണ്ഡിതന്മാരെയും കുറിച്ചു പഠിക്കുവാനും നമുക്കിന്നു വേണ്ട സൗകര്യങ്ങളെല്ലാമുണ്ട്. റോമാഗ്രീക്കുസഭകളെക്കുറിച്ചുള്ള ഒട്ടു വളരെ ഗ്രന്ഥങ്ങൾ ഇംഗ്ലീഷിൽ കിട്ടുന്നതാണ്. ലൂതർ കാൽവിൻ ആദിയായവർ തുടങ്ങി ഇന്നെയോളമുള്ള പ്രോട്ടസ്റ്റന്റു ചിന്തകന്മാരുടെയും പുസ്തകങ്ങൾ ഇംഗ്ലീഷ്ഭാഷയിൽ പ്രസിദ്ധീകരിച്ചിട്ടുണ്ട്. അന്യസഭകളുടെയോ അവയിലെ ചിന്തകന്മാരുടെയോ അഭിപ്രായങ്ങളെല്ലാം തന്നെ നമുക്കു സ്വീകാര്യങ്ങളല്ലാതെ വരാവുന്നതാണ്. റോമാസഭയിലോ. ഗ്രീക്കുസഭയിലോ, ആംഗ്ലേയസഭയിലോ, പ്രോട്ടസ്റ്റന്റു സഭകളിലോ ഉള്ള അതതു സഭകളിലെ പണ്ഡിതന്മാർ തമ്മിൽ മൗലിക കാര്യങ്ങളിൽപോലും യോജിക്കാത്ത അനേക ഉദാഹരണങ്ങളുണ്ട്. അങ്ങനെയിരിക്കെ അഞ്ചാം നൂററാണ്ടുമുതൽ ഇതരസഭകളുമായി ഔദ്യോഗിക ബന്ധമില്ലാതെ കഴിയുന്ന ഒരു സഭാ പാരമ്പര്യത്തിൽ ജനിച്ചു വളന്ന നമുക്ക്, ആ സഭകളിലെ സർവ അഭിപ്രായങ്ങളും പാരമ്പര്യങ്ങളും സ്വീകാര്യമായി വരുന്നില്ലെങ്കിലതു് അത്ഭുതമല്ല. എന്നാൽ ഇതര സഭകളിലെ നേതാക്കന്മാരിൽ കാണുന്ന നല്ലകാര്യങ്ങൾ ബഹുമാനപൂർവമൊന്നുപറഞ്ഞുപോയതുകൊണ്ട്, നമ്മുടെ ഓർത്തഡോക്സു പാരമ്പര്യത്തിനു് യാതൊരു മാലിന്യവും വന്നു പോകയില്ല. അയൽക്കാരൻെറ പൂന്തോട്ടത്തിൽ വിടർന്നുനിന്നു് ചുററുപാടുംസുഗന്ധം വീശുന്ന മനോഹരമായ റോസാപുഷ്പത്തെ ഒന്നു നോക്കിപ്പോയതുകൊണ്ടോ, അതിനെക്കുറിച്ചു രണ്ടു നല്ലവാക്കുകൾ പറഞ്ഞുപോയതു കൊണ്ടോ, തറവാടിൻെറ മാഹാത്മ്യത്തിനുടവു വരികയില്ലല്ലോ.

ഇത്രയുമെഴുതിയതു് അന്യസഭകളെയും അവയിലെ പണ്ഡിതന്മാരെയും വിമർശിക്കരുതെന്നു പറയുവാനല്ല. നമ്മുടെ വിമർശനകോലാഹലങ്ങൾക്കിടയിൽ മാഹാത്മ്യം കാണുവാനുള്ള കണ്ണു് അടച്ചുകളയരുതെന്നു ചൂണ്ടിക്കാണിപ്പാൻ വേണ്ടി മാത്രമാണു്. നാമാരെ വിമർശിച്ചാലും ചില പ്രാഥമിക ധാർമ്മിക പ്രമാണങ്ങൾ പാലിക്കേണ്ടതായിട്ടുണ്ട്. ഒന്നാമതു്, അവരുടെ അടിസ്ഥാനഗ്രന്ഥങ്ങൾ നന്നായി വായിച്ചു് അവരെന്തു പറയുന്നു എന്തെല്ലാം കർമ്മപരിപാടികൾ സ്വീകരിക്കുന്നു എന്നു് വേണ്ടവണ്ണം പഠിക്കണം. രണ്ടാമതു് അങ്ങിനെ പറയുവാനും ആ നടപടികൾ സ്വീകരിക്കുവാനും അവരെ പ്രേരിപ്പിച്ച പശ്ചാത്തലമെന്തു്. അവരഭിമുഖീകരിച്ച പ്രത്യേക വിഷമപ്രശ്നങ്ങളെന്തെല്ലാം എന്നു മനസ്സിലാക്കണം. മൂന്നാമതു് അവരുടെ അഭിപ്രായങ്ങളെയും കർമ്മപരിപാടികളെയും അവർ സാധൂകരിക്കുന്നതെങ്ങനെയെന്നു ഗ്രഹിക്കണം. നാലാമതു് അവരുടെ പ്രത്യേകപശ്ചാത്തലത്തിൽ അവർ നേരിട്ടവിഷമ പ്രശ്നവുമായി നാമേററു മുട്ടിയിരുന്നെങ്കിൽ, അതിനെ നാമെങ്ങനെ അഭിമുഖീകരിക്കുമെന്നു് മുൻവിധികൂടാതെ ചിന്തിക്കണം. ഇത്രയും കാര്യങ്ങൾ ചെയ്തുകൊണ്ടു് ക്രിസ്തീയ സ്നേഹത്തിനുടവുവരാതെ നമ്മോടു വിയോജിക്കുന്നവരെ വിമർശിക്കുവാൻ നമുക്കവകാശമുണ്ടു്. ഒരു പണ്ഡിതനും ഒരു സഭാസംഘടനയും പരിപൂർണ്ണമല്ല. പാണ്ഡിത്യത്തോടെയുള്ള വിമർശനങ്ങൾ പുതിയപുതിയ വെളിച്ചം കാണുവാൻ നമ്മെയും അവരെയും സഹായിക്കുന്ന ഒരു മാർഗ്ഗമാണ്. വിമർശനത്തിനു വേണ്ടി വിമർശനത്തിനൊരുമ്പെടാതെ, ദൈവത്തിൻെറ ആത്യന്തിക സത്യം ലോകത്തിൽ പ്രഘോഷിക്കപ്പെടുവാൻ വേണ്ടി നമ്മുടെ കുറവുകൾ മററുള്ളവർ ചൂണ്ടികാണിച്ചാലവ സഹിഷ്ണുതയോടു കേട്ടു് സ്വീകരിക്കാവുന്നതു സ്വീകരിക്കയും മററുള്ളവരുടെ ന്യൂനതകൾ ദിവ്യസത്യത്തെ മറയ്ക്കുന്നതായി ബോദ്ധ്യപ്പെടുന്നപക്ഷം, അതു വേണ്ടവണ്ണം മനസ്സിലാക്കി, ചൂണ്ടി കാണിച്ചുകൊടുക്കയും ചെയ്യേണ്ടതു് ക്രിസ്തീയധർമ്മമാണ്.

നമ്മുടെ എല്ലാ വിമർശനങ്ങളും പണ്ഡിതലോകം സമാദരിക്കത്തക്കതായിരിക്കണം. അല്ലെങ്കിൽ രണ്ടു ദോഷങ്ങളുണ്ടാകാം. ഒന്നാമതു് നമ്മുടെ ആശയങ്ങൾ വായിക്കുന്ന വല്ല [illegible] ധൃക്കളും അവ വിശ്വസിക്കുന്ന [illegible]

# സൌഭാഗ്യത്തിനു നാലു മാർഗ്ഗങ്ങൾ

(സ്വാമി ജോൺ ധർമ്മതീർത്ഥർ ബി. ഏ. എൽ. എൽ. ബി.)

വിജയജീവിതമാണു സൌഭാഗ്യം. മനുഷ്യനു സ്വാഭാവികമായി ഉണ്ടാകുന്ന നാലു താല്പര്യങ്ങളെ ന്യായമായി സാധിക്കുന്നതു തന്നെ ജീവിതത്തിൽ വിജയം. സമ്പാദിക്കുക, അനുഭവിക്കുക, സമർപ്പിക്കുക—ഇതു നാലുമാണു് ആ താല്പര്യങ്ങൾ.

സമ്പാദിക്കുക—മനുഷ്യനു പല ആവശ്യങ്ങൾ ഉണ്ടു്. ആവശ്യബോധത്തോടുകൂടിയാണു് അവർ ജനിക്കുന്നതു്. ശാരീരികമായ ആവശ്യങ്ങൾ, മാനസികവും ധാർമ്മികവുമായവ, ആത്മികമായവ—ഇങ്ങനെ ആവശ്യങ്ങളെ നിർവഹിക്കുന്നതിൽ അവർ സദാ സന്തോഷം പ്രദർശിപ്പിക്കുന്നു. ധനം, അറിവു്, ബന്ധുമിത്രാദികൾ, മുതലായവ സമ്പാദിക്കുന്നതുതന്നെ അവന്റെ ലക്ഷ്യമായിത്തീരുന്നു. ലോകത്തിൽ നല്ലതായി കാണുന്നതെല്ലാം ലഭിക്കുന്നതിൽ അവനു വലിയ സന്തോഷമുണ്ടു്.

അനുഭവിക്കൽ—സമ്പാദിക്കുന്നതിനെ അനുഭവിക്കുന്നതു് അതിലും സന്തോഷമുള്ള ഒരു അനുഭവമാണല്ലൊ. ലഭിക്കുന്നതിനെ ഉപയോഗപ്പെടുത്താതെ കെട്ടിസൂക്ഷിക്കുന്നതുകൊണ്ടും ആർക്കും തൃപ്തിയുണ്ടാകയില്ല. ധനം സമ്പാദിക്കുന്നതു മാത്രം ജീവിതോദ്ദേശമായി വിചാരിക്കുന്ന ചില പിശുക്കന്മാരുണ്ടു്. അവർക്കു യഥാർത്ഥസുഖം ഒരിക്കലും അറിഞ്ഞുകൂടാ. നിത്യവും വേല ചെയ്തു ഉപജീവനം കഴിക്കുന്ന ഒരു കർഷകനു ധനം സമ്പാദിച്ചുകൂട്ടുന്ന ഒരു ലുബ്ധനെക്കാൾ വളരെ സുഖമായിരിക്കും. അറിവു സമ്പാദിക്കുന്നതുകൊണ്ടു സുഖം ലഭിക്കണമെങ്കിൽ അതിനെ ഉപയോഗിക്കണം പ്രയോഗിക്കണം. മിഠായി കിട്ടിയ പൈതൽ അതിനെ നോക്കിയതുകൊണ്ടു തൃപ്തിപ്പെടാതെ തിന്നുവാൻ ആഗ്രഹിക്കുന്നതുപോലെ എത്ര നല്ല സമ്പാദ്യങ്ങൾ ഉണ്ടായാലും അവയെ അനുഭവിക്കുന്നതിലാണു മനുഷ്യനു കൂടുതൽ സംതൃപ്തിയുണ്ടാകുന്നതു്,

വർദ്ധിപ്പിക്കുക ധനമൊ, അറിവൊ കലാവിദ്യകളൊ നല്ലതായ എന്തെങ്കിലും സമ്പാദിച്ചു് അനുഭവിച്ചാൽ അതിനെ വർദ്ധിപ്പിക്കണമെന്നുള്ള ആഗ്രഹം ഉണ്ടാകുന്നതും സ്വാഭാവികമാണല്ലൊ. അവനവന്റെ പരിശ്രമങ്ങൾകൊണ്ടു അറിവിനെയും ധനത്തെയും മറ്റും അധികരിപ്പിക്കുവാൻ ആരുംതന്നെ ആഗ്രഹിക്കും. കഴിവു് അധികമുള്ളവർക്കു അധികം ആഗ്രഹമുണ്ടാവും. ഗവേഷണങ്ങളിലും പുസ്തകരചനകളിലും, കലാപോഷണത്തിലും, വ്യാപാരത്തിലും എന്നല്ലാ, എല്ലാ സൃഷ്ടിപരമായ പ്രവൎത്തനത്തിലും സംസ്കാരസമ്പന്നന്മാരായ സ്ത്രീപുരുഷന്മാർ അതീവ താല്പര്യം പ്രകടിപ്പിക്കുന്നു. സ്വാർത്ഥമായ ഉദ്ദേശമൊന്നും കൂടാതെതന്നെ അവർ അങ്ങനെയുള്ള പരിശ്രമങ്ങളിൽ ഉത്സുകരാകുന്നു. സൃഷ്ടിപരമായ എല്ലാ പ്രയത്നങ്ങളും മനുഷ്യഹൃദയത്തെ ഉണർത്തുന്നു, സന്തോഷിപ്പിക്കുന്നു. അതു് ആത്മാഭിമാനത്തെ തൃപ്തിപ്പെടുത്തുന്നു.

സമർപ്പണം—ആത്മസംസ്കാരം ലഭിച്ചിട്ടുള്ളവരുടെ ഏറ്റവും വലിയ സുഖം അവരുടെ സമ്പാദ്യങ്ങളേയും നേട്ടങ്ങളേയും ഭാവിതലമുറകളുടെ നന്മയ്ക്കായി ദാനം ചെയ്യുന്നതിലായിരിക്കും അനുഭവപ്പെടുന്നതു്. ഒരു പക്ഷെ തന്റെ സ്വത്തും ഭാൎയ്യാമക്കൾക്കായിരിക്കാം, അല്ലെങ്കിൽ ഒരു ധർമ്മസ്ഥാപനത്തിനായിരിക്കാം, അതല്ലെങ്കിൽ സ്വരാജ്യത്തിന്റെ നന്മയ്ക്കായിരിക്കാം. തന്റെ സമ്പാദ്യം മറ്റുള്ളവരുടെ ഗുണത്തിനായി കൊടുത്തുപോകുന്നതിൽ ഒരു വലിയ ആനന്ദം മഹത്തുക്കൾ പ്രദർശിപ്പിക്കുന്നു. ചിലർ മറ്റുള്ളവരുടെ നന്മയ്ക്കായി ത്യാഗപൂർവം പ്രയത്നിക്കുന്നു. ചിലർ ദാനധർമ്മങ്ങൾ മൂലം സഹായിക്കുന്നു, ചിലർ വലിയ ധർമ്മസ്ഥാപനങ്ങൾ ഉണ്ടാക്കുന്നു, വേറെ ചിലർ തങ്ങളുടെ അറിവിനേയും കണ്ടുപിടിത്തങ്ങളേയും ലോകനന്മയ്ക്കായി പ്രദാനം ചെയ്യുന്നു. ഇതിൽനിന്നുണ്ടാകുന്നതുപോലെയുള്ള സുഖം മറ്റൊന്നിൽനിന്നും ലഭിക്കയില്ല.

ഒന്നിനൊന്നു കൂടുതൽ സൌഭാഗ്യപ്രദായകങ്ങളായ ഈ നാലു പന്ഥാവുകളും മനുഷ്യർക്കു പലവിധത്തിൽ അവരുടെ പ്രാപ്തിക്കൊത്തവണ്ണം സുഖപ്രാപ്തിക്കായി ഉപയോഗിക്കാവുന്നതാകുന്നു.

---

ട്ടയായാൽ അവർക്കു് അന്യസഭകളെയും അവയിലെ പണ്ഡിതന്മാരെയും കുറിച്ചു് അകാരണമായ തെറ്റിദ്ധാരണയുണ്ടാകും. രണ്ടാമതു് അന്യസഭകളിലെവല്ല പണ്ഡിതനും നമ്മുടെ ലേഖനങ്ങൾ വായിച്ചുപോയാൽ, നമ്മുടെ സഭയിലെ വേദശാസ്ത്രപണ്ഡിതന്മാർ കേവലം ബാലിശദശയിൽ കവിഞ്ഞു വളന്നിട്ടില്ലെന്നു് അവർ ധരിച്ചുപോകും. ഈ രണ്ടു ദോഷങ്ങളും സഭയുടെ പരമൈക്യത്തിനു് അനാവശ്യമായ പ്രതിബന്ധമുണ്ടാകുമെന്നു തീർച്ചയാണല്ലൊ.

നമ്മുടെ സഭയിലെ യുവജനങ്ങൾ അധികമധികം വിജ്ഞാനപ്രേമികളായി, വേദശാസ്ത്രപരമായും തത്വചിന്താപരമായും ആദ്ധ്യാത്മികമൂല്യങ്ങളെ ലോകത്തിൽ സധൈര്യം പ്രഖ്യാപിച്ചുകാണുവാനുള്ള എന്റെ അതിയായ ആഗ്രഹം സവിനയം രേഖചെയ്തുകൊണ്ടു്,

വിനീത വിധേയൻ
വി. സി. സാമുവേലച്ചൻ

ന്യൂയോർക്കു്
മാർച്ചു് 15, 1954

## അറിയിപ്പ്

ക്യംതാപ്രമാണിച്ചു് ആഫീസ് അവധിയാകയാൽ അടുത്ത ലക്കം ചർച്ച വീക്കിലി പ്രസിദ്ധപ്പെടുത്തുന്നതല്ല.

മാനേജർ

### ഈ രണ്ടു ആഴ്ചകളിലെ വിശേഷദിവസങ്ങൾ.

ഏപ്രിൽ. 15 പെസഹാവ്യാഴാഴ്ച
16 ദുഃഖവെള്ളിയാഴ്ച
17 ദുഃഖശനിയാഴ്ച
18 ക്യംതാ
23 മൌദ്യാനന്മാരുടെ ഓർമ്മ
മാർ. ഗീവറുഗീസ്സ് സഹദായുടെ ഓർമ്മ.

### വാരപഞ്ചാംഗം

| | ഏപ്രിൽ | മേടം |
|---|---|---|
| ഞായർ | 11 | 29 |
| തിങ്കൾ | 12 | 30 |
| ചൊവ്വാ | 13 | 31 |
| ബുധൻ | 14 | 1 |
| വ്യാഴം | 15 | 2 |
| വെള്ളി | 16 | 3 |
| ശനി | 17 | 4 |

### Thought for the Week

There is always a prima facie obligation to tell the truth. But there are some circumstances in which we recognise that it is not only permissible, but obligatory to say what is false. The stock instance of course, is that of the murderer asking which way his victim has gone

Archbishop Temple.

# THE CHURCH WEEKLY

## ഈസ്റ്റർ ദിനത്തിന്റെ അണുകശക്തി

നിരാശാതപൂർണമായ ലോകത്തിനു് പ്രത്യാശയേയും ധൈര്യത്തേയും പ്രദാനം ചെയ്ത ഒരു മഹാദിനത്തിന്റെ സ്മരണയാണു് ഈസ്റ്റർ നമുക്കു നൽകുന്നതു്. ലോകചരിത്രത്തിൽ അനന്യദൃശ്യമായ സ്നേഹവും, സേവനവും, സത്യസന്ധതയും, ധീരതയും സൌമ്യതയും, ഹൃദയവിശുദ്ധിയും വിനയവും തികഞ്ഞ ഒരു മഹാപുരുഷനെ കുരിശിൽ തറച്ചു കൊന്നു് കല്ലറയിൽ സുഭദ്രമായി അടക്കിമുദ്രവച്ചുകഴിഞ്ഞപ്പോൾ ശാശ്വതമൂല്യങ്ങളായ സകല നന്മകളുടെയും പര്യവസാനം വന്നു കഴിഞ്ഞുവെന്നു് വിമൂഢമായി ചിന്തിച്ചവരെ അമ്പരിപ്പിക്കുന്ന ഒരു സംഭവമായിരുന്നു ഈസ്റ്റർ ദിനത്തിൽ അവർ കേട്ടതു്. സത്യം, സ്നേഹം ഇവ പരാജയപ്പെട്ടതപ്പെടുന്നതായിതോന്നിക്കുന്ന അനേകസംഭവങ്ങൾ ലോകചരിത്രത്തിൽ കാണാം. താല്ക്കാലികങ്ങളായ അവയുടെ ശക്തിഹീനതയും, പരാജയവും തോന്നിക്കുന്ന പരിതസ്ഥിതിയിൽനിന്നു് ഈസ്റ്റർ ദിനത്തിൽ സംഭവിച്ച പുനരുത്ഥാനം പോലെ അവയുടെ ദിവ്യവും അപ്രതിഹതവുമായ ശക്തി പുനരുജ്ജീവിച്ചു പ്രകടമായിട്ടുണ്ടു്. അന്ധകാരനിബിഡമായ പ്രതികൂലസാഹചര്യങ്ങളിൽ സത്യനിഷ്ഠയും നീതിബോധവും, കാത്തുസൂക്ഷിക്കുന്നവർക്കു് ധൈര്യവും, പ്രോത്സാഹനവും നൽകുന്ന ദീപസ്തംഭമാണു് ഈസ്റ്റർ. കൊലയും, കൊള്ളിവെയ്പ്പും അക്രമങ്ങളും ഭീഷണിപ്പെടുത്തലും ആദർശനിഷ്ഠയിൽനിന്നു് വ്യതിചലിപ്പിക്കുവാൻ പ്രേരിപ്പിക്കുന്ന ഒരു പരിതസ്ഥിതി സംജാതമാകുന്ന നിരീശ്വരവേദക്കാരുടെ വെല്ലുവിളികൾ മാറ്റൊലിക്കൊള്ളുന്ന ഒരു ലോകമാണു് ഇന്നു നാം ദർശിക്കുന്നതു്. ലോകവിനാശകരമായ ആറ്റംബോംബും, ഹൈഡ്റജൻ ബോംബും കഴിഞ്ഞു് നൈട്രജൻ ബോംബിന്റെ നിർമ്മാണംവരെ ശാസ്ത്രജ്ഞന്മാർ എത്തിക്കഴിഞ്ഞു. ലോകസമാധാനത്തിന്റെ ഉറപ്പായി ഈ മാരകായുധങ്ങൾ സംഭരിക്കുന്നതിൽ വിപരീതലോകശക്തികൾ മത്സരിക്കുകയാണു്. ഭീതിയുടെയും, സ്വാർത്ഥതയുടെയും ഇരിമ്പുമറകൾക്കുള്ളിൽ ഈസ്റ്ററിന്റെ വെളിച്ചം കയറുവാൻ അനുവദിച്ചില്ലെങ്കിൽ കുന്നുകുന്നായി അണുബോംബുകൾ ക്രൂട്ടാനുള്ള പ്രവർത്തനാസക്തിയിൽ നിന്നു് രാജ്യശക്തികൾ എങ്ങനെ വിമുക്തി പ്രാപിക്കും. ഈശ്വരചൈതന്യത്തിന്റെ അണുശക്തിയാണു് ഈസ്റ്റർ ദിനത്തിൽ പ്രത്യക്ഷമായതു്. ആ അണുകശക്തിയുടെ പ്രതിരോധനശക്തിയും, ആക്രമണബലവും, മനുഷ്യഹൃദയത്തിൽനിന്നു് ദുർവാസനകളെ അകറ്റുവാൻ പര്യാപ്തമാണെന്നു് സ്വാർത്ഥതയുടെ ഇരിമ്പുമറ കെട്ടിയിട്ടില്ലാത്തവർ മനസ്സിലാക്കിയ ചരിത്രമാണു് ക്രൈസ്തവസഭയുടെ ഏടുകൾ മറിച്ചു നോക്കിയാൽ നാം കാണുന്നതു്. ആ അനുഭവചരിത്രം മലങ്കര സുറിയാനി സഭയെ സംബന്ധിച്ചു് എത്രമാത്രം സാർത്ഥകമാണെന്നു് കഴിഞ്ഞ നാല്പതിൽപരം വർഷത്തെ സമുദായക്കേസിന്റെ പശ്ചാത്തലത്തിൽ നാം ആരായേണ്ടതാണു്. ലോകംസമാധാനം കാംക്ഷിക്കുന്നു. ആറ്റംബോംബുണ്ടെങ്കിൽ സമാധാനം സുരക്ഷിതമാണെന്നു കരുതുന്ന രാജ്യതന്ത്രജ്ഞന്മാർ അഗ്നിപർവതത്തിന്റെ സുരക്ഷിതത്വമാണു് അവലംബിക്കുന്നതു്. അവയെ നിയന്ത്രിക്കുന്ന മനുഷ്യലോകത്തിന്റെ പരിവർത്തനം സാധിക്കുന്ന ഒരു അണുകബോംബുണ്ടു്. അതാണു് ഈസ്റ്റർ സംഭവം. യേശുക്രിസ്തുഉയിർത്തെഴുന്നേറ്റു–മൂന്നുദിവസങ്ങൾ കല്ലറയ്ക്കുള്ളിൽ സംസ്കാരവിധേയനായി കഴിഞ്ഞശേഷം ഉയിർത്തെഴുന്നേറ്റു. ആ മഹാസംഭവത്തിനു് ഒരു സമാധാനസന്ദേശമുണ്ടു്. സമാധാനശക്തിയുണ്ടു്. തന്നെ ക്രൂശിച്ചു കുന്തംകൊണ്ടു കുത്തി മുൾക്കിരീടം തലയിൽ വച്ചശേഷം അടിച്ച പാതകക്കുവേണ്ടി "പിതാവെ! ഇവർ എന്തു ചെയ്യുന്നുവെന്നു് അറിയാത്തതിനാൽ ഇവരോടു ക്ഷമിക്കണമെ എന്നു പ്രാർത്ഥിച്ച ശക്തിയാണതു്. അസ്സീസ്സിലെ ഫ്രാൻസിസു് പുണ്യവാളനോടു സ്നേഹത്തിന്റെ നിർവചനം ഒരാൾ ആവശ്യപ്പെട്ടപ്പോൾ അദ്ദേഹം ഏതാണ്ടിപ്രകാരമാണു പ്രസ്താവിച്ചതെന്നു വായിച്ചതായോർക്കുന്നു. "മഞ്ഞുകട്ട വർഷിക്കുന്നഡിസംബർമാസത്തിലെ അർദ്ധരാത്രിയിൽ (ശീതരാജ്യങ്ങളിൽ അസ്സഹനീയമായ തണുപ്പുള്ള സംഗതിയാണു സൂചിപ്പിക്കുന്നതു്) ദേഹത്തൊരു തോർത്തുപോലും പുതയ്ക്കാനില്ലാതെ നിസ്സഹായനായി തണുത്തുമരച്ചു് ഒരു പടിവാതുക്കൽ ചെന്നു മുട്ടുമ്പോൾ അകത്തുനിന്നു ശകാരവർഷങ്ങൾ കേട്ടിട്ടും മടക്കാതെ വീണ്ടും വാതുക്കൽ മുട്ടിക്കൊണ്ടു സഹായം അഭ്യർത്ഥിച്ച നിസ്സഹായനെ കതകു തുറന്നുരാത്രിയിൽ ശല്യപ്പെടുത്തിയതിനെപ്പറ്റി ശകാരിച്ചു തല്ലിയോടിക്കുവാൻ മുതിന്ന ഗൃഹനായകന്റെ മർദ്ദനങ്ങൾ ശാന്തമായിനിന്നു സഹിച്ചശേഷം പ്രഹരാവസാനത്തിൽ അമ്മ കുഞ്ഞിനെയെടുത്തു് ആശ്ലേഷിക്കുന്ന വികാരാവേശത്തോടെ ആമർദ്ദകന്റെ നെറ്റിത്തടത്തിൽ ഒരു ചുംബനം നൽകാൻ കഴിവുള്ള നിസ്സഹായൻ യഥാർത്ഥ സ്നേഹത്തിന്റെ ഏതാണ്ടൊരംശം കണ്ടവനാണു്."

ആ ചുംബനത്തിന്റെ അണുക

പ്രതിവാരപ്രഭാഷണം (The Sermon for the Week)

# ഉയിർത്തെഴുന്നേററ കർത്താവിനെ കണ്ടുമുട്ടുക

(എം. ററി.)

"അവൻ അവരോട്: ഭ്രമിക്കേണ്ടാ; ക്രൂശിക്കപ്പെട്ട നസറായനായ യേശുവിനെ നിങ്ങൾ അന്വേഷിക്കുന്നു; അവൻ ഉയിർത്തെഴുന്നേററു; അവൻ ഇവിടെ ഇല്ല; അവനെ വെച്ച സ്ഥലം 'ഇതാ." (വി.മർക്കോസ് 16:6)

വെള്ളിയാഴ്ച വൈകുന്നേരം നമ്മുടെ കർത്താവിന്റെ ശരീരം ശവക്കല്ലറയിൽ വയ്ക്കപ്പെട്ടു. പിറേറദിവസം യഹൂദന്മാരുടെ ശാബതായിരുന്നതിനാൽ യാതൊന്നും സംഭവിച്ചില്ല. ഞായറാഴ്ച പ്രഭാതത്തിൽ സുഗന്ധവർഗ്ഗങ്ങളുമായി വിശുദ്ധ സ്ത്രീകൾ കബറിങ്കലേക്കു പുറപ്പെട്ടു. കബറിന്റെ പ്രവേശനദ്വാരത്തിൽ വച്ചിരുന്ന വലിയ കല്ലു നീക്കപ്പെട്ടിരുന്നതായും അകത്ത് വലത്തുഭാഗത്തായി, വെള്ളവസ്ത്രം ധരിച്ച ഒരു ദൈവദൂതൻ ഇരിക്കുന്നതായും അവർ കണ്ടു. അവരോടു ദൈവദൂതൻ പറഞ്ഞ വാക്കുകളാണ് മേൽ ഉദ്ധരിച്ചിട്ടുള്ളതു്. യേശുവിന്റെ ഉയിർത്തെഴുന്നേല്പിനേക്കുറിച്ചുള്ള വിവരം ആദ്യമായി ലോകത്തിനു ലഭിച്ചതു് ഈ വിധത്തിലായിരുന്നു.

ഒഴിഞ്ഞ കല്ലറ യേശുവിന്റെ ഉയിർത്തെഴുന്നേല്പിനുള്ള ശക്തിമത്തായ തെളിവുകളിൽ ഒന്നാണു്. യേശുവിന്റെ ശരീരം എങ്ങനെ അപ്രത്യക്ഷമായി എന്നുള്ളതിനേക്കുറിച്ചു് ക്രിസ്ത്യാനികൾ നൽകുന്ന ഉത്തരം ഒന്നുമാത്രമാണു് തൃപ്തികരമായിട്ടുള്ളതു്. അതായതു് യേശു ഉയിർത്തെഴുന്നേററു എന്നുള്ളതു്. യേശുവിന്റെ ശിഷ്യന്മാർ ശരീരം എടുത്തു മാററുക എന്നുള്ളതു സംഭവ്യമല്ല. അതിനെതിരായി ആവശ്യമുള്ള എല്ലാ മുൻകരുതലുകളും അവരുടെ ശത്രുക്കൾ ചെയ്തിരുന്നു. പീലാത്തോസിനു് അങ്ങനെ ചെയ്യേണ്ടയതൊരാവശ്യവുമില്ലായിരുന്നു. യഹൂദപുരോഹിതന്മാർ അങ്ങനെ ചെയ്തിരുന്നെങ്കിൽ കർത്താവു ഉയിർത്തെഴുന്നേററതായി ശിഷ്യന്മാർ അവകാശപ്പെട്ടപ്പോൾ അവർ ശരീരം പുറത്തു കൊണ്ടുവരുമായിരുന്നു. ഉയർത്തെഴുന്നേല്പിനു് എതിരായി പുറപ്പെടുവിച്ചിട്ടുള്ള എല്ലാ അഭിപ്രായങ്ങളും അതിന്റെ യാഥാർത്ഥ്യത്തെ സ്ഥിരീകരിക്കുവാൻ സഹായിക്ക മാത്രമാണു് ചെയ്തിട്ടുള്ളതു്. ഒഴിഞ്ഞ ശവക്കല്ലറയിൽ കണ്ട മററു തെളിവുകളും പ്രാധാന്യം അർഹിക്കുന്നവയാണു്. യേശുവിന്റെ ശരീരം പൊതിഞ്ഞിരുന്ന ശീലകൾ അതിന്റെ സ്ഥാനത്തു് ആരും അഴിച്ചു മാററാത്ത വിധത്തിൽ അവശേഷിച്ചിരുന്നു. "തലയിൽ ചുററിയിരുന്ന റൂമാൽ ശീലകളുടെകൂടെ കിടക്കാതെ വേറിട്ടു് ഒരിടത്തു ചുരുട്ടി വെച്ചിരിക്കുന്നതും കണ്ടു." ശരീരം മാത്രം അത്ഭുതകരമായ വിധത്തിൽ അപ്രത്യക്ഷമായി എന്നു ചുരുക്കം. കർത്താവിന്റെ ഉയർത്തെഴുന്നേല്പിനെക്കുറിച്ചുള്ള വിശ്വാസം ക്രിസ്തുസഭയിൽ കാലക്രമത്തിൽ ഉളവായ ഒന്നല്ല. അതു സംഭവിച്ച ആ ദിവസം തന്നെ അതിനു് സ്ഥിരപ്രതിഷ്ഠ ലഭിച്ചു. ശിഷ്യന്മാർ ചമച്ച ഒരുകെട്ടുകഥയല്ലായിരുന്നു അതു്. അവർ അങ്ങനെ ഒരു സംഭവം തീരെ പ്രതീക്ഷിച്ചിരുന്നതല്ല. കർത്താവു തന്റെ ഉയർത്തെഴുന്നേല്പിനെക്കുറിച്ചു് മുമ്പേകൂട്ടി പറഞ്ഞിരുന്നെങ്കിലും അതു് ശിഷ്യന്മാരുടെ ബുദ്ധിക്കു് അഗോചരവും ആത്മീയദൃഷ്ടിക്കു് അദൃശ്യവുമായ ഒരു രഹസ്യമായി സ്ഥിതിചെയ്തിരുന്നു. അവർ ദുഃഖത്തിലും നിരാശയിലും ഭയത്തിലും ആണ്ടുപോയിരുന്നതിനാൽ അവരുടെ മനസ്സിൽ യാതൊരു ശുഭപ്രതീക്ഷകൾക്കും സ്ഥാനമില്ലായിരുന്നു. എങ്കിലും ആ മഹാസംഭവത്തിന്റെ ദൃക്സാക്ഷികളായിരുന്ന ശിഷ്യന്മാർ ഉടനെതന്നെ അതിന്റെ അർത്ഥം ഗ്രഹിച്ചു. കർത്താവു് ഉയർത്തെഴുന്നേററു് എന്നുള്ളതിനെക്കുറിച്ചു് അവർക്കു യാതൊരു സംശയവുമില്ല. അവരുടെ ദൃഢവിശ്വാസത്തിൽ നിന്നാണു് ഉയർപ്പിന്റെ സുവിശേഷം ഉടലെടുത്തതു്.

യേശു ഉയർത്തെഴുന്നേററു എന്നുള്ളതു മാത്രമല്ല അത്ഭുതകരമായിട്ടുള്ളതു്, ഉയർത്തെഴുന്നേററവനായ യേശു അന്നുമുതൽ ഇന്നേയോളം പ്രവർത്തിച്ചുകൊണ്ടിരിക്കുന്നു എന്നുള്ളതാണു് കൂടുതൽ അത്ഭുതകരമായിട്ടുള്ളതു്. തന്റെ മരണവും പുനരുത്ഥാനവും ഒരു പുതിയ അദ്ധ്യായം ആരംഭിക്കയാണു് ചെയ്യുന്നതു്. "അവൻ നിങ്ങൾക്കു മുമ്പെ ഗലീലക്കു് പോകുന്നു" എന്നും ശിഷ്യന്മാർ അവിടെ എത്തി അവനെ കാണണമെന്നുമുള്ളതാണു് ദൈവദൂതൻ അറിയിച്ച സന്ദേശം. ഉയർത്തെഴുന്നേല്പിനു ശേഷം ഗുരുവും ശിഷ്യന്മാരും തമ്മിൽ നടന്ന കൂടിക്കാഴ്ചകളും അവർക്കു ലഭിച്ച പരിശീലനവും അന്ത്യസന്ദേശവും എല്ലാം ആലോചിച്ചുനോക്കുന്നപക്ഷം കർത്താവിന്റെ മൂന്നു വർഷത്തെ പരസ്യശുശ്രൂഷയുടെ പൂർത്തീകരണത്തിനു് അവയെല്ലാം ഒഴിച്ചുകൂടാത്തതായിരുന്നു എന്നു കാണാവുന്നതാണു്. യേശുവിന്റെ ഉയർത്തെഴുന്നേല്പു് കേവലം ഒരു ചരിത്രസംഭവമായി അംഗീകരിക്കയോ ആദരിക്കയോ ചെയ്തതുകൊണ്ടു് പ്രയോജനമില്ല ഉയർത്തെഴുന്നേററ ക്രിസ്തുവിനെ കണ്ടുമുട്ടുകയാണു് ആവശ്യമായിട്ടുള്ളതു്.

"അവൻ ഇവിടെ ഇല്ല" അവനെ വെച്ച സ്ഥലം ഇതാ", എന്നു ദൈവദൂതൻ പറഞ്ഞു. കർത്താവിന്റെ കഷ്ടാനുഭവം, ക്രൂശുമരണം, ഉയർപ്പു് മുതലായ സംഭവങ്ങളെ കൊണ്ടാടുകയും അവയെക്കുറിച്ചു് ധ്യാനിക്കയും ചെയ്യുന്ന സന്ദർഭങ്ങളിൽ നാം പ്രത്യേകം ശ്രദ്ധിക്കേണ്ടതായ ഒരു കാര്യമുണ്ടു്. അവയെല്ലാം ഒരു ഭൂതകാലസ്മരണയുടെ പുതുക്കം മാത്രമായി പരിണമിക്കരുതു്. പ്രത്യുത ഇപ്പോഴത്തെ ഒരു അനുഭവയാഥാർത്ഥ്യമായി ഭവിക്കണം. കർത്താവു ഉയർത്തെഴുന്നേററു എന്നു വിശ്വസിക്കയോ ഘോഷിക്കയോ ചെയ്തതുകൊണ്ടുമാത്രമായില്ല. ഉയിർത്തെഴുന്നേററ കർത്താവുമായുള്ള സമാഗമം നമുക്കുണ്ടാകണം. തന്റെ കബറിനെ നാം സന്ദർശിച്ചതുകൊണ്ടായില്ല. തന്റെ ഉയിർത്തെഴുന്നേല്പിൽ ജീവനെ നാം പ്രാപിക്കണം. ജീവനുള്ളവനെ മരിച്ചവരുടെ ഇടയിൽ അന്വേഷിച്ചു നാം തൃപ്തിയടയരുതു്. "അവൻ അവിടെ ഇല്ല. അവൻ ഉയിർത്തെഴുന്നേററു, അവൻ നിങ്ങൾക്കു മുമ്പേ ഗലീലെക്കു പോയിരിക്കുന്നു..... അവിടെയെത്തി അവനെ കാണുക. ഉയർ

---

കരിയിൽ തകർക്കപ്പെടാത്ത ക്രൂരതയും, സ്വാർത്ഥതയും ഉണ്ടെങ്കിൽ അതിന്റെ ഉടമസ്ഥനെ രക്ഷിക്കുവാൻ ഈശ്വരൻ തന്നെ മററു മാർഗ്ഗം കാണണ്ടെയെന്ന് ആശംസിക്കയല്ലാതെ ഗത്യന്തരമില്ല. എന്നാൽ ഈ അണുശക്തിയുടെ ന്യൂക്ലിയർ വലയത്തിനുള്ളിൽപ്പെട്ട അനേകം പേർ രക്ഷാകരമായ ആത്മശക്തിയുടെ സമാധാന കുളിർമ ആസ്വദിച്ചു മുക്തി പ്രാപിക്കയാണുണ്ടായിട്ടുള്ളതെന്ന് ഈ ...ർദിനത്തിന്റെ ശേഷമുള്ള ഇരുപ... ...ശതാബ്ദങ്ങളിലെ ചരിത്രം തെളി...ന്നുണ്ടെന്നാണ് ഈ സ്മരണാ...ിൽ ഞങ്ങൾക്ക് അനുസ്മരി...ള്ളതു്.

# വിശ്വദീപം

## കർമ്മകാണ്ഡം

(പുത്തൻകാവു മാത്തൻതരകൻ)

### നല്ലശമരിയാക്കാരൻ

ശ്യാമള കോമളമാം യറിഹോ വതാ
മാമരുഭൂമിതൻ മദ്ധ്യത്തിൽ ശോഭിപ്പു.
നല്ല പഴുത്ത പഴങ്ങൾ നിറഞ്ഞേററ-
മുല്ലസിച്ചീടുന്നോരീന്തൽപ്പനകളും
മോഹന സ്ഫാടികവാരി തുളുമ്പുന്ന
വാഹിനി മന്ദമൊഴുകും തടങ്ങളും
പൂക്കൾ വിരിഞ്ഞു മണം ചുററുംവീശുന്ന
പൂങ്കാവനങ്ങളും പുല്ലണിപ്പാടവും
ചേർന്നുവിളങ്ങു മാരമ്യപ്രദേശത്തിൽ
ചെന്നുചേർന്നിടുവാനേകനൊരുദിനം
ശ്രീയെഴും ജറുശലേം പട്ടണത്തിൽ നിന്നും
കായസാദത്തെക്കരുതാതെയാത്രയായ്
പാറയും കാടും ഗുഹകളും ചേർന്നൊരു
പാതയിൽ കൂടിയായാത്രികനേകനായ്
സഞ്ചരിച്ചീടവേ ക്രൂരരാം തസ്കരർ
തഞ്ചാരത്തെത്തിനാർ ഭീകരരൂപന്മാർ.
സാധുവാം സഞ്ചാരി തന്നുടെ വസ്ത്രങ്ങൾ
സത്വരം തട്ടിയെടുത്തിട്ടാത്തസ്കരർ
വല്ലാതെ മർദ്ദിച്ചാമർത്ത്യനെ മൃത്യുതൻ
വക്ത്രത്തിൻമുമ്പിലുപേക്ഷിച്ചു നിർദ്ദയം
രക്തത്തിൽ മുങ്ങിയ സഞ്ചാരി വീഥിതൻ-
മദ്ധ്യത്തിലാസന്ന മൃത്യുവായ് വാഴ്കവേ
എങ്ങോ നിന്നെത്തി പുരോഹിതനേകന-
ന്നങ്ങാ വഴികണ്ടാൻ ദീനനാം മർത്ത്യനെ
മാനസം തന്നിലെന്തൊക്കെയോ ചിന്തിച്ചു
മാറിയൊഴിഞ്ഞു മറഞ്ഞു പുരോഹിതൻ.
ലേവ്യനൊരാളപ്പോളാ വഴിവന്നെത്തി
ഭാവം പകർന്നു ക്ഷതാംഗനെക്കണ്ടപ്പോൾ
തത്ര നിൽക്കുന്നതു നന്നല്ലെന്നോർത്തവൻ
സത്വരമോടിപ്പോയ് തന്നുടെ വേലയ്ക്കായ്.
മൂന്നാമനേകൻ ശമരിയാദിഗ്വാസി
വന്നാനാദീനനാംമർത്ത്യൻെറ സന്നിധൌ.
മേനിമുറിഞ്ഞു നിണത്തിൽ കിടക്കുന്ന
മാനവനോടു മനസ്സലിവുണ്ടായി.
വേഗമാമർദ്ദിത മർത്ത്യനെത്തന്നുടെ
വാജിമേലേററി പുതുക്കെപ്പുതുക്കവേ
തെല്ലിടത്തുണ്ടായിരുന്നൊരു സത്രത്തിൽ
തെല്ലും മടിക്കാതെ കൊണ്ടുചെന്നെത്രയും
കാരുണ്യപൂർവം മുറിവുകളൊക്കെയും
വാരിയാൽ സംശുദ്ധമാക്കിയതുകളിൽ
എണ്ണ പുരട്ടി ശുശ്രൂഷിച്ചാൻ രോഗിയെ
വേണ്ട പോൽ സത്രാധിനാഥനോടോതിനാൻ.
"പോകയാണിപ്പോൾ ഞാനങ്ങീ ഗദാർത്തനെ
പ്പാകത്തിൽ ശുശ്രൂഷിക്കേണം മടിക്കാതെ.
സൂക്ഷിച്ചുകൊള്ളണം ഞാൻ നൽകുമീപ്പണ
മൗഷധം വേണ്ടതു വാങ്ങിച്ചുകൊള്ളണം.
പോരാതെ വന്നാൽ തിരിച്ചുവരുമ്പോൾ ഞാൻ
പാരാതെ നൽകിടാം നാണയം പിന്നെയും
സത്തമനാമാ ശമരിയാക്കാരനാ—
സത്രം വെടിഞ്ഞാനിമ്മട്ടിൽക്കഥിച്ചഥ.
സൽക്കഥയേവം കഥിച്ചിട്ടു ചോദിച്ചു.
ശ്രീയേശു ചുററുമിരുന്ന നരരോടായ്
"തസ്കരമർദ്ദിതൻതന്നയൽക്കാരനാർ?
തൽക്ഷണമോതിനാർ "മൂന്നാമ"നെന്നവർ
"നിങ്ങളും ചെയ്യുവിനമ്മട്ടിലെ"ന്നതി
മംഗലശീലൻ പറഞ്ഞു തെളിവായി.
പാവന ശീലനാമേശുമഹേശ്വരൻ
പിന്നെയുമോതിനാൻ മറെറാരുവൃത്താന്തം.

---

ത്തെഴുന്നേററ ക്രിസ്തുവിനെ കണ്ടുമുട്ടുകയാണ് നമ്മുടെ കർത്തവ്യം. അവൻ നമുക്കായി കാത്തുനിൽക്കുന്നു! ഭൂതകാലസംഭവങ്ങളിലേക്കുള്ള നമ്മുടെ തിരിഞ്ഞുനോട്ടവും ധ്യാനവുമെല്ലാം ഇപ്പോൾ നമുക്കു നമ്മുടെ കർത്താവുമായുള്ള ബന്ധത്തെ ശക്തിപ്പെടുത്തുവാനുള്ള മുഖാന്തിരമായി തീർന്നില്ലെങ്കിൽ പ്രയോജനരഹിതമാണ്. നമ്മുടെ ഹൃദയത്തിലും ജീവിതത്തിലും കർത്താവിൻെറ നിരന്തര സാന്നിദ്ധ്യത്തെക്കുറിച്ചുള്ള നമ്മുടെ അനുഭവബോധം കൂടുതൽ ദൃഢതരമായിത്തീരുക എന്നുള്ളതാണ് ഏററവും ആവശ്യം. ഇഹലോകജീവിതത്തെ നമുക്ക് ആസ്വാദ്യകരമാക്കിത്തീർക്കുന്ന ഏകസംഗതി നാംസ്നേഹിക്കുന്നവരുടെയും നമ്മെ സ്നേഹിക്കുന്നവരുടെയും സമ്പർക്കമാണ്. സ്നേഹഭാജനങ്ങളുടെ സാന്നിദ്ധ്യമുണ്ടെങ്കിൽ ഏതുവനാന്തരവും വാസയോഗ്യമാണ്. അതില്ലെങ്കിൽ എത്ര സമ്പൽസമൃദ്ധവും സുഖഭൂയിഷ്ഠവുമായ വാസസ്ഥലങ്ങളും നമുക്ക് അനാകർഷകമാണ്. ലോകത്തെ നമുക്ക് സർവ്വോപരി ആകർഷകമാക്കിത്തീർക്കുന്നത് നമ്മുടെ ആത്മപ്രിയനായ കർത്താവിൻെറ സാന്നിദ്ധ്യമാണ്. അതു നമുക്കനുഭവപ്പെട്ടാൽ ജീവിതത്തിനു മാററും മഹിമയും വർദ്ധിക്കും. നമ്മുടെ നിരാശയെല്ലാം പ്രത്യാശയായി മാറും. പാപത്തോടുള്ള നമ്മുടെ പോരാട്ടത്തിൽ വിജയസാദ്ധ്യതകൾ തെളിഞ്ഞു വരും. വേല ചെയ്യുന്നതിൽ നമുക്കൊരു നവോന്മേഷമുണ്ടാകും. എന്തുകൊണ്ടെന്നാൽ ലോകത്തെയും പാപത്തെയും മരണത്തെയും ജയിച്ചവനായ കർത്താവ്, പാപമോചനം നൽകുന്നവനായ കർത്താവ്, നിരന്തരമായി നമ്മിലും നമ്മോടുകൂടെയും വസിക്കുന്നു. നാം ഉയർപ്പുപെരുനാൾ ആഘോഷിക്കുന്ന ഈ കാലഘട്ടത്തിൽ ഉയിർത്തെഴുന്നേററവനായ കർത്താവുമായുള്ള ഐക്യം നമുക്കു കൂടുതൽ ദൃഢതരമായി തീരുവാൻ തക്കവണ്ണം ദൈവം നമ്മെ അനുഗ്രഹിക്കട്ടെ.

---

## മൂന്നാം ഓർമ്മപ്പെരുനാൾ

പുത്തൻകാവ്, ഏപ്രിൽ.11

തുമ്പമൺ ഭദ്രാസനത്തിലെ കാലം ചെയ്ത മാർ പീലക്സിനോസ് തിരുമേനിയുടെ മൂന്നാമതു ഓർമ്മപ്പെരുനാൾ കണക്കനുസരിച്ച് ഏപ്രിൽ 17-ാംനു ആണ്. എന്നാൽ അന്നു ദുഃഖശനിയാഴ്ചയാകയാൽ മേൽപ്പട്ടക്കാർക്കു പെരുനാളിൽ സംബന്ധിക്കുവാൻ സൌ[illegible]പ്പെടുകയില്ല. തന്നിമിത്തം പെ[illegible]ൾ ഏപ്രിൽ 23, 24 എന്നീ തീ[illegible]കളിൽ നടത്തപ്പെടുന്നതാണ്.

# വേദവായനക്കുറിപ്പുകൾ

(രണ്ടാഴ്ചത്തേക്കുള്ള വേദവായനക്കുറിപ്പുകൾ ചേർത്തിരിക്കുന്നു.)

തിങ്കൾ. ലൂക്കോസ് 10. 30.—37

ഈ ഉപമയിൽ മൂന്നുതരത്തിലുള്ള ആളുകളെയാണു കർത്താവു് അവതരിപ്പിച്ചിരിക്കുന്നതു്. മോഷ്ടാക്കൾ നിർദ്ദയരും കഠിനന്മാരും വിനാശകന്മാരുമായിരുന്നു. നല്ല ശമരിയക്കാരൻ നേരെമറിച്ച് സ്വാർത്ഥരഹിതനും ആർദ്രതയുള്ളവനും ഏതു ക്ലേശവും സഹിച്ച് അന്യരെ സഹായിക്കുന്നതിൽ താല്പര്യമുള്ളവനുമായിരുന്നു. പുരോഹിതനും ലേവ്യരും ഈ രണ്ടു കൂട്ടത്തിലുംപെടാത്ത നപുംസകങ്ങളായിരുന്നു എന്നു പറയാം. അവർ ആ അവശനു് ദോഷമൊന്നും ചെയ്തില്ലെങ്കിൽ അതേ അവസരത്തിൽ യാതൊരു ഗുണവും ചെയ്തില്ല. അസുഖകരവും ക്ലേശകരവുമായ പ്രവൃത്തിയെ അവർ ഒഴിഞ്ഞുമാറി. അവർ മോഷ്ടിച്ചില്ലെങ്കിൽ യാതൊരു ഉപകാരവും ചെയ്തില്ല. സ്വകൃത്യങ്ങളിൽ വ്യാപൃതരായിരുന്ന അവരിരുവരും അവരുടെ ചിന്ത ഇതരകാര്യങ്ങളിൽ പതിപ്പിക്കുന്നതിനൊ, സ്വപരിപാടികൾക്കു വിഘ്നം വരുത്തുന്നതിനൊ, അവശനായ മനുഷ്യനു് എന്തെങ്കിലും സഹായംചെയ്തു് കൈകൾ മലിനപ്പെടുത്തുന്നതിനൊ, ആഗ്രഹിച്ചില്ല. സുഖകരമായ നമ്മുടെ ജീവിതഗതിക്കു് ഏതെങ്കിലു ഭംഗം വരുത്തുന്നതിനുള്ള വൈമനസ്യംമൂലം പ്രയോജനകരമായ സേവനം ചെയ്യുന്നതിനുള്ള എത്രയെത്ര അവസരങ്ങളാണു നഷ്ടപ്പെടുന്നതു്. മാനുഷികാവശ്യങ്ങൾ നിർദ്ദയമായി വീക്ഷിച്ചു് ശ്രദ്ധാരഹിതരായി ജീവിക്കുന്നവരെ കർത്താവു് എങ്ങിനെ വീക്ഷിക്കുന്നുവെന്നും സ്മരിക്കുക.

ചൊവ്വാ. മത്തായി. 5. 13. മർക്കോസ് 9. 50.

പ്രയോജനശൂന്യമായ ജീവിതത്തിനു മറ്റൊരു കാരണം, തങ്ങൾ യാതൊരു ദോഷവും ചെയ്യുന്നില്ലെന്നുള്ള വിചാരത്തിൽ സംതൃപ്തി അടയുന്നു എന്നുള്ളതാണു്. കാരമില്ലാത്ത ഉപ്പിനെ പറ്റി കർത്താവു് എന്തു പറഞ്ഞിരിക്കുന്നു എന്നു സൂക്ഷിക്കുക. കാരമില്ലാത്ത ഉപ്പു് യാതൊരുദോഷവും ചെയ്യുന്നില്ല. ആരെങ്കിലും അതിനെ അകന്നു മാറത്തക്കവിധത്തിൽ ദോഷകരമായ ഒരു വസ്തുവല്ല അതു്. അതുമൂലം ഒരുത്തർക്കും ഒരു ദോഷവും വരത്തില്ല. നിർദ്ദോഷമായ ഒരു വസ്തുവാണതെന്നു് പറയാവുന്നതാണു്. എങ്കിലു നീതീകരിക്കുവാൻ പാടില്ലാത്ത ഒരു ജീവിതം ചിത്രീകരിക്കുന്നതിനു കാരമില്ലാത്ത ഉപ്പാണു് ഉപമവസ്തുവായി കർത്താവു് കണ്ടെത്തിയതു്. ഏറ്റവും ഉൽകൃഷ്ടമായ ചോദ്യം "ലോകത്തിൽ എനിക്കു് എന്തു നന്മ ചെയ്യുവാൻ കഴിയും." എന്നതാണെന്നു ആരോ അഭിപ്രായപ്പെട്ടിട്ടുണ്ടു്. കർത്താവും നിർദ്ദാക്ഷിണ്യം സ്വീകരിച്ച ഉരകല്ലു് അതുതന്നെയാണു. അതുകൊണ്ടു് ഞാൻ ആർക്കും യാതൊരു ദോഷവും ചെയ്യുന്നില്ല എന്നു് കരുതി ആരെങ്കിലും സ്വയസംതൃപ്തി അടയുന്നുണ്ടെങ്കിൽ അങ്ങനെയുള്ളവർക്കു കർത്താവിന്റെ നിർദ്ദാക്ഷിണ്യമായ ശാസന പ്രതീക്ഷിക്കാവുന്നതാണു് സ്വയസംതൃപ്തമായ ആവിധ ജീവിതം മനുഷ്യജീവിതത്തിന്റെ മഹത്വകരമായ സാദ്ധ്യതയെ അധ:പതിപ്പിക്കുകയത്രെ ചെയ്യുന്നതു്. അതിനെ സഹിഷ്ണുതയോടെ വീക്ഷിക്കുവാൻ കർത്താവിനു കഴിയുന്നതല്ല.

ബുധൻ. മത്തായി. 12. 43-45

സുപരിചിതമായ ഒരനുഭവം ഉദാഹരിക്കുന്നതിനു അശുദ്ധാത്മാക്കളുടെ പ്രവർത്തനഗതിയെപറ്റി സമകാലീനരിൽ നിലവിലിരിക്കുന്ന ആശയമത്രേ കർത്താവിവിടെ ഉപയോഗിച്ചിരിക്കുന്നതു്. ഒരു മനുഷ്യൻ ക്രൂരമായ പ്രകൃതത്തെയോ സ്വാർത്ഥപരമായ വികാരങ്ങളെയോ അധമമായ ശത്രുതയോ തന്നിൽനിന്നു് നിഷ്കാസനം ചെയ്തെന്നു വരാം. അടിച്ചുവാരിവൃത്തിയാക്കപ്പെട്ട അവന്റെ ഹൃദയത്തിന്റെ അവസ്ഥയിൽ അവർ സന്തോഷിക്കുന്നു. അവൻ അതിൽ സന്തോഷിക്കുന്നുണ്ടെങ്കിൽ കർത്താവു് അങ്ങനെയുള്ളവനെ ശാസിക്കുകയാണു് ചെയ്യുന്നതു്. ശൂന്യമായജീവിതത്തെ സഹിഷ്ണുതയോടെ വീക്ഷിപ്പാൻ തനിക്കുകഴിഞ്ഞില്ല. സ്വാഭാവികമായി മനുഷ്യനിൽ നിക്ഷിപ്തമായിരിക്കുന്ന ചില വാസനകളെ പിടിച്ചമർത്തി ബന്ധിപ്പിക്കുകയോ ചില ശക്തികളെ പ്രതിരോധിക്കുകയോ ചെയ്യുകമാത്രമാണു് ക്രിസ്തീയ ജീവിതമെന്നു് ചിന്തിക്കുന്നവരുണ്ടു്. അവരുടെ ആദർശം അബദ്ധ സമ്പൂർണ്ണമത്രെ. നിശ്ശൂന്യമായ ജീവിതം പൂർവ്വസ്ഥിതിയിൽ നിന്നു് ഏഴിരട്ടി അധഃപതിച്ചേ അവസാനിക്കൂ എന്നു് കർത്താവു, വ്യക്തമായി ഇവിടെ പറയുന്നു. എന്നാൽ സമ്പൂർണ്ണമായ ക്രിസ്തീയ ജീവതം നയിക്കുന്നവൻ അവനിലുള്ള സകല സജീവശക്തികളും സജീവമായും നിയന്ത്രണവിധേയമായും പ്രവർത്തിപ്പിച്ചു കൊണ്ടിരിക്കും.

വ്യാഴം ലൂക്കോസ് 8.11—5.

പ്രയോജന രഹിതമായ ജീവിതം നയിക്കുന്നതു് കേവലം ഭോഷത്വം നിമിത്തവുമാകാം. വിത്തുകളുടെ ഉപമയിൽ പല തരത്തിലുള്ള ഭൂമി പ്രതിപാദിതമാകുന്നുണ്ടല്ലോ. അവയിൽ മൂന്നാമത്തേതെടുക്കുക. ചിന്തകളാലും ധനത്താലും സംഹാരഭോഗങ്ങളാലും ഞെരുങ്ങി പൂർണ്ണമായ ഫലം കൊടുക്കാത്തവരത്രെ എന്നാണു് അതിനു കൊടുക്കപ്പെട്ടിരിക്കുന്ന വ്യാഖ്യാനം. കുപ്രസിദ്ധരായ ദുഷ്ടന്മാരല്ല ഈ വിഭാഗത്തിൽ പെട്ടവർ. എന്നാൽ ജീവിതത്തിനു് ആവശ്യമുള്ളത്ര ഗൗരവം കെടുക്കുന്നില്ലെന്നുള്ളതാണു് അവരുടെ ന്യൂനത. അവരിൽ ആകർഷകങ്ങളായ പലജീവിതവൈശിഷ്ട്യങ്ങളുംകണ്ടെന്നുവരാം. എല്ലാവരോടും സ്നേഹമായും സൗഹാർദ്ദമായും ഇടപെടാൻ അവർക്കു അറിവുണ്ടാവാം. എങ്കിലും അവരുടെ ജീവിതം അനിശ്ചിതമായ ഒരു ലക്ഷ്യം വച്ചുകൊണ്ടാണു് ചരിക്കുന്നതു്. ഒന്നും അവരെ സംതൃപ്തരാക്കുന്നില്ല. നൈമിഷികമായ സന്തോഷത്തിന്റെ പിന്നാലെ അവർ പായുകയാണു് ചെയ്യുന്നതു്. യോഗ്യരെന്നു് പരിഗണിക്കപ്പെടുന്നവരുടെയിടയിൽ ഈ ജീവിതം നയിക്കുന്നവരെ കാണുവാൻ കഴിയുന്നില്ലേ? അങ്ങനെ സ്വച്ഛന്ദം ഒഴുകികൊണ്ടിരിക്കുന്ന തങ്ങളുടെ ജീവിതവഞ്ചിയെ തിരിച്ചുവിടുവാനോ നിയന്ത്രിക്കുവാനോ താല്പര്യമില്ലാത്തവർ, നിർദ്ദോഷമായ ജീവിതംകൊണ്ടു സംതൃപ്തരാകുന്നവർ, ഭോഷത്വത്തിൽ നഗ്നരായി ജീവിക്കുന്നവർ എന്നിങ്ങനെ അവരെ വിഭജിക്കാവുന്നതാണു്. ഇങ്ങനെയുള്ള യാതൊരു കുറവുകളും ഇല്ലാത്തവരാണോ നാം?

വെള്ളി. ഫിലിപ്പി 4. 10-13.

ഈ വേദഭാഗത്തിന്റെ ഒരു ഭാഗം യാതൊരു അത്ഭുതചിന്തയ്ക്കും കാരണം തരുന്നില്ല. താഴ്മയിൽ ഇരിപ്പാനും വിശന്നിരിപ്പാനും ബുദ്ധിമുട്ടനുഭവിപ്പാനും എനിക്കറിയാം എന്നിങ്ങനെയുള്ള ഭാഗം ക്രിസ്തുവിൽ നിന്നു വിശ്വാസവും അചഞ്ചലമായ ലക്ഷ്യനിഷ്ഠയും ക്ലേശങ്ങളുടെ മുമ്പിലുള്ള അജയ്യമായ ശക്തിയും പഠിക്കുകയും ഗ്രഹിക്കുകയും ചെയ്തിട്ടുള്ള അനുഭവ സാക്ഷ്യമാണെന്നു നമുക്കറിയാം. എന്നാൽ സമൃദ്ധിയിൽ ഇരിക്കാനും തൃപ്തനായിരിപ്പാനും എന്നെ ശക്തനാക്കുന്നവൻ മുഖാന്തിരം ഞാൻസകലത്തിനും മതിയാകുന്നവനും

ആകുന്നു എന്ന അപ്പോസ്തലസാക്ഷി അസാധാരണമാണ്. സമൃദ്ധിയും ഇല്ലായ്മയും ഒരുപോലെ വിഷമകരമായ പ്രശ്നങ്ങളാണ് ജീവിതത്തിൽ ഉല്പാദിപ്പിക്കുന്നതു്. നമുക്കുള്ള പദവികൾ—സമുദായികമൊ, സാമ്പത്തികമൊ വിജ്ഞാനപരമൊ എന്തായിരുന്നാലും—ജീവിതത്തിൽ വലിയ പ്രശ്നങ്ങൾ ഉണ്ടാക്കുന്നു എന്നും അവയെ വിജയിക്കുക അത്ര ക്ഷണസാധ്യമായ കാര്യമല്ലെന്നും നിങ്ങൾ ഗ്രഹിച്ചിട്ടുണ്ടോ?

ശനി. ലൂക്കൊസ് 16. 19–26.

യേശുവിന്റെ ഉപദേശം ശ്രവിച്ച പരീശന്മാർ വരുവാനിരിക്കുന്ന ന്യായവിധിയുടെ സ്വഭാവത്തെപ്പററികേട്ടിട്ടുള്ളവരായിരുന്നു. എങ്കിലും ന്യായവിധിക്കു പാത്രമാകുന്ന ആളിന്റെ സ്വഭാവത്തെപ്പററിയുള്ള യേശുവിന്റെ വർണ്ണന അവർക്കു പുതുതായിരുന്നു. കർത്താവു പറഞ്ഞതിന്റെ അർത്ഥം വലിയ പദവികൾ ഉണ്ടായിരുന്നിട്ടു് അവ അർഹിക്കുന്നതിനു് അയോഗ്യനായി കാണപ്പെടുന്നവൻ ശിക്ഷാർഹനായിത്തീരുമെന്നായിരുന്നു വല്ലൊ. ഈ പാഠം നമുക്കാവശ്യമല്ലേ? നമ്മുടെ ദൃഷ്ടിയിൽ വിജയം അഭികാമ്യമായ ഒന്നാണ്. എന്നാൽ കൈകാര്യം ചെയ്യുവാൻ വളരെ പ്രയാസമുള്ള ഒരു കലയാണുതാനും അതു്. സൗഭാഗ്യം ധനം പ്രസിദ്ധി ഇവയ്ക്കുവേണ്ടി നാം ആഗ്രഹിക്കുന്നുണ്ടു്. അതിൽ വിജയിക്കാനുള്ള മാർഗ്ഗം നാം ആരായുന്നുമുണ്ടു്. എങ്കിലും നാം വിജയം അർഹിക്കുന്നവരാണോ എന്ന പ്രശ്നത്തെ നാം അഭിമുഖീകരിക്കാറില്ല. അതു സർവപ്രധാനമായ ഒരു പ്രശ്നമാണെന്നു നാം ഓർക്കണം. സൗഭാഗ്യകരമായ ഒരു അവസ്ഥയിൽ ആയിരിക്കുന്നതും അതിനു യോഗ്യനായിത്തീരുന്നതും രണ്ടു കാര്യങ്ങളാണ്. സുഖസമൃദ്ധിയിൽ ജീവിക്കുന്നതും സുഖസമൃദ്ധിയിൽ ജീവിക്കുന്നതിനു യോഗ്യനായി ഭവിക്കുന്നതും തമ്മിൽ വ്യത്യാസമുണ്ടല്ലൊ. ധനവാനായ ആ മനുഷ്യനെപ്പോലെ സുഖസമൃദ്ധിയിൽ ജീവിക്കുന്നതും അവ അർഹിക്കുന്നതിനു യോഗ്യനായി ഭവിക്കുന്നതും തമ്മിലുള്ള അന്തരം സ്പഷ്ടമാണ്. ഏതെങ്കിലും പദവി അർഹിക്കുന്നതിനുള്ള യോഗ്യത തെളിയിക്കേണ്ടതു് ആ പദവി ഇല്ലാത്തവർക്കു വേണ്ടിയുള്ള സേവനം മൂലമാണ്. എത്രപേർ ഈ യഥാർത്ഥം ശരിയാംവണ്ണം ഗ്രഹിച്ചിട്ടുണ്ടു്.

തിങ്കൾ. ലൂക്കോസ 12. 16–21.

ഈ മനുഷ്യൻ ഉത്സാഹിയും സമർത്ഥനും ലക്ഷ്യം തെറ്റാതെ അദ്ധ്വാനിച്ചവനും ഉന്നതിക്കുവേണ്ടി ആഗ്രഹിച്ചവനും ആയിരുന്നിരിക്കണം. വിജയം പ്രാപിക്കുവാൻ അവനാഗ്രഹിച്ചു. അതിനുവേണ്ടി ഏതു ത്യാഗവും സഹിക്കുവാൻ സന്നദ്ധനായിരുന്നു. തന്റെ ജോലിയിൽ സമർത്ഥമായി ഏർപ്പെട്ടു. സ്വച്ഛമായ ഒരു ജീവിതം അവൻ നയിച്ചു. നിരന്തരമായി അവൻ പ്രയത്നിച്ചു. അധമന്മാരായ ആളുകളുമായി സഖിത്വം പുലർത്തുകയൊ വ്യർത്ഥമായി വ്യയം ചെയ്യുകയൊ അവൻ ചെയ്തില്ല. വിജയം പ്രാപിക്കുവോളം അവൻ നല്ല മനുഷ്യൻ തന്നെ ആയിരുന്നു. എന്നാൽ വിജയത്തിങ്കൽ അവന്റെ അധഃപതനവും ആരംഭിച്ചു. വിജയം പ്രാപിക്കുന്നതിനേക്കാൾ ദുഷ്കരമായിട്ടുള്ളതു് വിജയം ശരിയായ വിധത്തിൽ വിനിയോഗിക്കുകയാണ്. ജീവിത പ്രാതികൂല്യങ്ങളാൽ നാശമടയുന്നവരുണ്ടു്. എന്നാൽ വിജയസോപാനത്തിൽ എത്തുവോളം നിർബാധം പുരോഗമിച്ചിട്ടു് വിജയത്തിന്റെ അത്യുച്ചകോടിയിൽ നിന്നു് അഗാധത്തിലേക്കു വീഴുന്നവന്റെ അവസ്ഥ ശോച്യമത്രേ.!! "ജീവിതത്തിൽ അവൻ പ്രാപിച്ച ഔന്നത്യത്തിൽ സ്വയം വിസ്മൃതി ഭവിക്കയോ സാധുക്കളായ സ്നേഹിതന്മാരെ വിസ്മരിക്കുകയോ കൂടാതെ സഹായം ചെയ്യുന്നവനും ആയിരുന്നു. ചിലരെ അവൻ പണം കൊണ്ടും മററു ചിലരെ തന്റെ സ്വാധീനശക്തി ഉപയോഗിച്ചും സഹായിച്ചു. മറെറാന്നും നൽകുവാനില്ലാത്തപ്പോൾ ഉപദേശം കൊടുത്തു് അവൻ സഹായിച്ചു. നമ്മെപററി ഈ പ്രസ്താവന അർത്ഥവത്തായിരിക്കുമോ?

ചൊവ്വാ 1. തിമൊത്തി:6 17–19.

ഈ വിധമുള്ള ഒരു ശാസന ഏതു തലമുറയിലും സന്ദർഭോചിതമായിരിക്കുന്നതെന്തുകൊണ്ടു്?. അതിനുകാരണം ഏതെങ്കിലും വിധത്തിലുള്ള അധികാരമോ ശക്തിയോ ലഭിക്കുന്നതു് കൂടുതൽ ശക്തിയ്ക്കും അധികാരത്തിനുമുള്ള ദാഹം ജനിപ്പിക്കുന്നതുകൊണ്ടല്ലേ? വിജയത്തിനുവേണ്ടി മാത്രമുള്ള ദാഹം മററുള്ളവയെല്ലാം വിഴുങ്ങിക്കളയുന്ന മോഹമായി രൂപാന്തരപ്പെടുന്നു. വിജയം സിദ്ധിച്ചിട്ടില്ലാത്ത മനുഷ്യൻ ചിലപ്പോൾ അതിൽ സംതൃപ്തനായെന്നുവരാം. എന്നാൽ അല്പമെങ്കിലും വിജയം സിദ്ധിച്ചിട്ടുള്ള മനുഷ്യനു് വിജയം മദ്യപനായ മനുഷ്യനു് മദ്യം എന്നപോലെ അപരിത്യാജ്യമായി വരുന്നു. അവൻ അതു് കൂടുതൽ കൂടുതൽ ലഭിക്കുന്നതിനുവേണ്ടി ക്ലേശിക്കുന്നു. അങ്ങനെയുള്ളവരെ അപ്പോസ്തലൻ ചിത്രീകരിക്കുന്നതെങ്ങിനെയെന്നും 1 തിമൊത്തി 6–9ൽ കാണുക. നാമെല്ലാവരും തന്നെ ഒരോതരത്തിലുള്ള ധനത്താൽ അനുഗൃഹീതരാണ്. നമുക്കു് ക്രിസ്തീയ ജീവിതം സാധ്യമാകണമെങ്കിൽ ദൈവപ്രീതി മാത്രം അന്വേഷിക്കുകയും, തന്നിലും തനിക്കുവേണ്ടിയും അദ്ധ്വാനിക്കുകയും ചെയ്യുന്ന പ്രകൃതം ഉണ്ടാകണം.

ബുധൻ. മത്തായി. 23–5–12

പരീശന്മാരും ശാസ്ത്രിമാരും സമുദായത്തിന്റെ ബഹുമാനിതരായ സമൂഹം ആയിരുന്നു. സാമൂഹ്യമായ ഔന്നത്യം, വിദ്യാഭ്യാസം, സംസ്കാരം, ഇവയെല്ലാമവർക്കുണ്ടായിരുന്നു. അവയുടെ ദുഷ്ഫലങ്ങളും ഏതു തലമുറയിലുമെന്നതുപോലെ അവരിലും യേശുതമ്പുരാൻകണ്ടു. നിഗളം, സഹോദരസ്നേഹമില്ലായ്മ, തങ്ങൾ ഉന്നതനിലയിലുള്ളവരാണെന്ന ഭാവം ഇവയായിരുന്നു ആ ദുഷ്ഫലങ്ങൾ. ഏതെങ്കിലും പ്രകാരത്തിലുള്ള വിജയത്തോടോ അധികാരപ്രാപ്തിയോടോ ബന്ധിച്ചു വരാവുന്ന അപകടം അതു വിനയത്തെ നശിപ്പിച്ചു് നിഗളത്തെ ജനിപ്പിച്ചു് ഉന്നതപദവികളിൽ ഇരിക്കുന്ന മനുഷ്യർക്കു് തങ്ങൾ അധഃസ്ഥിതരായ മനുഷ്യരെപ്പോലെ തന്നെപാപികളാണെന്നോ പാപവാസനയുള്ളവരാണെന്നോ മനസ്സിലാക്കുവാനുള്ള പ്രാപ്തിയോ അങ്ങനെ അഭിപ്രായപ്പെടുന്നവരെ സഹിഷ്ണുതയോടെവീക്ഷിക്കുവാനുള്ള ഹൃദയവിശാലതയൊ ഇല്ലാതെപോകുന്നു. അതുതന്നെയാണല്ലൊ പരീശന്മാരും ശാസ്ത്രീമാരും കർത്താവിനോടു പ്രദർശിപ്പിച്ച മനോഭാവവും.

വ്യാഴം. ലൂക്കോസു് 22. 14—20.

[വ്യാഴം വെള്ളിഎന്നീ ദിവസങ്ങളിൽ നാം കഴിഞ്ഞ രണ്ടുമൂന്നു ആഴ്ചകളായി ചിന്തിച്ചുപോന്നിരുന്ന പ്രധാനവിഷയത്തിൽ നിന്നു് അല്പം വ്യതിചലിച്ചു് ഈ ദിവസങ്ങളുടെ പ്രാധാന്യത്തെ അനുസ്മരിപ്പിക്കുന്നു. ചില വേദഭാഗങ്ങളെ മുൻനിറുത്തി ചില കാര്യങ്ങൾ ചിന്തിക്കണമെന്നാഗ്രഹിക്കുന്നു.] അന്ത്യഅത്താഴത്തിന്റെ ഏകദേശമായ ഒരു വർണ്ണന ആദ്യസുവിശേഷങ്ങൾ മൂന്നിലും കാണ്മാനുണ്ടു്. അതിനു ക്രൈസ്തവർ നൽകുന്ന വ്യാഖ്യാനത്തിൽ വിഭിന്നകോടികളിലാണ് അവർ ചരിക്കുന്നതെങ്കിലും ക്രൈസ്തവരായ സർവരും അതിനു് പരമപ്രധാനമായ ഒരു സ്ഥാനം നൽകുന്നുണ്ടെന്നുള്ളതിനു സംശയമില്ല. ആ അന്ത്യ അത്താഴത്തിന്റെ വാർഷികസ്മരണകൊണ്ടാടുന്ന നാം ഏവരും അല്ലെങ്കിൽ അധികം പേരും അതിൽ പങ്കു കൊള്ളുന്നു

ണ്ടു്. എങ്കിലും അതു നമുക്കു് നൽകുന്നപ്രധാന ദൂതാണു്. അതിൽതന്നെ പര്യവസാനിക്കേണ്ട ഒരു ചടങ്ങല്ല അതു് എന്നു സ്പഷ്ടമാണു്. “എന്റെ ഓർമ്മയ്ക്കായി ഇതു ചെയ്‌വിൻ” എന്നു വളരെ വ്യക്തമായി കർത്താവു് ആജ്ഞാപിക്കുന്നുണ്ടെങ്കിലും അതിന്റെ അർത്ഥവ്യാപ്തി എവിടെവരെ എത്തുന്നു എത്തണം എന്നു നാം അധികമായി ചിന്തിക്കാറില്ല. ഇതു കഴിഞ്ഞിട്ടു് കർത്താവു എങ്ങോട്ടു പോയി എന്തു ചെയ്തു എന്നു ചിന്തിച്ചാൽ മതി അതു വ്യക്തമാകുവാൻ. “പിതാവേ എന്റെ ഇഷ്ടമല്ല നിന്റെ ഇഷ്ടം നിറവേറട്ടെ.” എന്നു കർത്താവു് പ്രാർത്ഥിച്ചു. അങ്ങനെ പിതാവിന്റെ ഇഷ്ടത്തിനു് താൻതന്നെത്തന്നെ സമർപ്പിക്കുകയും ചെയ്തു. ദിവ്യമായ ഈ കൂദാശയിൽ ഭാഗഭാക്കാകുന്ന നാം അങ്ങനെ ഒരു സമർപ്പണം ജീവിതത്തിൽ സാദ്ധ്യമാക്കുന്നുണ്ടോ? എന്നുമാത്രമല്ല കുരിശിലെ മരണത്തോളം പിതാവിന്റെ ഇഷ്ടത്തെ നിറവേററിയ പുത്രന്റെ മാതൃകയെ നാമേതു പ്രകാരമാണു് അനുകരിക്കുന്നതു്. എന്റെ ഓർമ്മയ്ക്കായി ഇതു ചെയ്‌വാൻ എന്ന ആജ്ഞയെ നിറവേററുന്നനമുക്കു് അല്പമായിട്ടെങ്കിലും ഈ ലക്ഷ്യത്തെ സമീപിക്കുവാൻ കഴിന്നുണ്ടോ?

വെള്ളി. ലൂക്കോസ്. 23. 32–35.

കർത്താവിന്റെ ക്രൂശുവധത്തിന്റെ ഒരു ചിത്രമാണല്ലൊ നാമിവിടെ വായിക്കുന്നതു്. ആ സംഭവത്തിന്റെ സ്മരണയെ കൊണ്ടാടുന്ന ദിവസമാണു് ഇന്നു്. കർത്താവു കുരിശിൽ കിടന്നുകൊണ്ടു് തിരുവായ്മൊഴിഞ്ഞ ആദ്യവചനം പാപബോധമുള്ള ഓരോ മനുഷ്യനും ഹൃദയസ്പർശകമായ ഒരു വാചകമത്രെ, ചരിത്രത്തിൽ ഒരു ക്ലിപ്തഘട്ടത്തിൽ നടന്നതാണു് നമ്മുടെ കർത്താവിന്റെ കുരിശുമരണമെങ്കിലും നാം പാപപങ്കിലമായ നമ്മുടെ ജീവിതംമൂലം തത്തുല്യമായ ഒരനുഭവമാണു് ദൈവഹൃദയത്തിനു് ഇന്നും ഉണ്ടാക്കിക്കൊണ്ടിരിക്കുന്നതു്. പാപികളായ മനുഷ്യജാതിക്കുവേണ്ടി സ്വർഗ്ഗത്തിൽ മദ്ധ്യസ്ഥത അർപ്പിച്ചുകൊണ്ടിരിക്കുന്ന രക്ഷകൻ ഇന്നു ആ മദ്ധ്യസ്ഥത വാചകംതന്നെയാണു് പിതൃസന്നിധിയിൽ ഉപയോഗിക്കുന്നതു് എന്നു വിചാരിക്കുന്നതിൽ അബദ്ധമില്ല. ആ അനുഗ്രഹീത പുത്രന്റെ മദ്ധ്യസ്ഥത മാത്രമാണു് പിതൃസന്നിധിയിൽ സമീപിക്കുന്നതിനു് ഏതെങ്കിലും അർഹത നമുക്കു തരുന്നതും. എന്നാൽ ആ മോചനത്തിനു് നാം അർഹരായിത്തീരുന്നതിനു് നമുക്കു ചെയ്യാവുന്ന ഒരു സംഗതിയുണ്ടു്. അതു് ദൈവംതമ്പുരാൻ നമുക്കു ക്ഷമനൽകുന്നപ്രകാരം നാം നമ്മുടെ സഹോദരങ്ങളോടും ക്ഷമിക്കുവാൻ പഠിക്കുകയാണു്. 'ക്ഷമയുടെയും മോചനത്തിന്റെയും ആത്മാവിനെ നമുക്കു് തരണമെന്നു് ക്രൂശിക്കപ്പെട്ടവനായ ക്രിസ്തുവിന്റെ അടുക്കൽ നമുക്കു് യാചിക്കാം.

ശനി. മർക്കോ. 10. 23–27.

വിവിധ പ്രാതികൂല്യങ്ങളെ അനവരതം അഭിമുഖീകരിച്ചു് വിജയം പ്രാപിച്ചിട്ടുള്ളവരെ നോക്കി നാം അൽഭുതപ്പെടാറുണ്ടു്. സുഖസമൃദ്ധിയാലുള്ള ജീവിതവിഘ്നങ്ങൾ ഉണ്ടായിട്ടും അവയെ അതിജീവിപ്പിച്ചവരെ കർത്താവും അൽഭുതസമേതം നോക്കുന്നു. വിജയത്തിന്മേൽ ആത്മീയ വിജയം പ്രാപിക്കുന്ന കൃത്യം അമാനുഷികമായ കൃത്യമായിട്ടാണു് തനിക്കു തോന്നിയതു്. ഏബ്രഹാംലിങ്കണും ഗ്ലാഡ്സ്റ്റണും ഒരേവർഷത്തിൽ ജനിച്ചവരായിരുന്നു. എന്നാൽ അവരുടെ ജീവിത സാഹചര്യങ്ങൾ യാതൊരു പൊരുത്തവുമില്ലാത്ത വിധത്തിലുള്ളതായിരുന്നു. ഒരുവൻ യാതൊന്നും കൂടാതെ ജീവിതം ആരംഭിച്ചു എങ്കിൽ അപരൻ സമ്പൽസുഖസമൃദ്ധിയിൽ ജനിച്ചു വളർന്നു. അവരിലോരോരുത്തന്റെയും സാഹചര്യത്തിൽ നിങ്ങൾ ജനിച്ചു എന്നു സങ്കല്പിക്കുക. വിനയസമ്പൂർണ്ണവും സഹോദരസ്നേഹത്താൽ പ്രേരിതവും സേവനസമൃദ്ധവുമായ ഒരു ക്രിസ്തീയ ജീവിതമാണു് നിങ്ങളുടെ ആദർശലക്ഷ്യമെങ്കിൽ ഇവയിൽ ഏതു സാഹചര്യത്തിലാണു് നിങ്ങൾക്കു കൂടുതൽ പ്രതിബന്ധങ്ങൾ ഉണ്ടാകുവാനിടയുള്ളതെന്നും കാണുവാൻ ശ്രമിച്ചുനോക്കുക.

# സിറിയൻസ്റ്റഡൻസ് കോൺഫറൻസ്

ജനറൽ സെക്രട്ടറി മി. എം. തൊമ്മൻ. ബി. എ. ഇപ്രകാരമറിയിക്കുന്നു.

സിറിയൻ (ഓർത്തഡോക്സ്) സ്റ്റുഡൻറു് കോൺഫറൻസിന്റെ 46–ാം വാർഷികസമ്മേളനം ഏപ്രിൽ 27 മുതൽ മേയ് 2 വരെയുള്ള തീയതികളിൽ ആലപ്പുഴ ഓർത്തഡോക്സ് പള്ളിയിൽ വച്ചു് നടത്തപ്പെടുന്നതാണെന്നുള്ള വിവരം ഇതിനകം എല്ലാവരും അറിഞ്ഞിരിക്കുമല്ലോ. സമ്മേളനം പൂർവ്വാധികം വിജയകരമാക്കിത്തീർക്കുന്നതിനു് കോൺഫറൻസ് ഭാരവാഹികൾ പ്രത്യേകിച്ചു് ആലപ്പുഴയുള്ള എക്സിക്യൂട്ടീവ് കമ്മററി അംഗങ്ങൾ വേണ്ട സജ്ജീകരണങ്ങൾ ചെയ്തുകൊണ്ടിരിക്കുന്നു. സാധാരണയായി കോൺഫറൻസിനെ തുടർന്നു നടത്താറുള്ള ഇടവക സന്ദർശനം (Parish four) ഈവർഷവും ഉണ്ടായിരിക്കുന്നതാണു്. കോൺഫറൻസിൽ സംബന്ധിക്കുന്ന കുറെ അംഗങ്ങൾ മൂന്നുനാലുപേരടങ്ങിയ ചെറിയ സംഘങ്ങളായി ചേർന്നു് ചില ഇടവകകളിൽ ചുററിസഞ്ചരിച്ചു് ഭവനങ്ങൾ സന്ദർശിക്കുക സണ്ടേസ്കൂൾ, പ്രാർത്ഥനായോഗങ്ങൾ മുതലായി ഇടവകയിലുള്ള വിവിധ പ്രവർത്തനങ്ങളിൽ പങ്കെടുത്തു് ആവശ്യമായ സഹായം നൽകുക, ഈ വക പ്രവർത്തനങ്ങൾ ഇല്ലാത്ത ഇടവകകളിൽ അവ ആരംഭിക്കുവാനുള്ള പ്രചോദനം നൽകുക എന്നിങ്ങനെയുള്ള ഒരു പരിപാടി അതിൽ ഭാഗഭാക്കാവുന്ന യുവജനങ്ങൾക്കും മററു ഇടവകാംഗങ്ങൾക്കുംവളരെപ്രയോജനകരമായികഴിഞ്ഞകാലത്തു് അനുഭവപ്പെട്ടിട്ടുണ്ടു്. ഇങ്ങനെയുള്ളഒരു സന്ദർശകസംഘത്തെസ്വാഗതംചെയ്യുവാൻആഗ്രഹിക്കുന്നഇടവകകൾആ വിവരംഏപ്രിൽ 20—ാംതീയതിക്കുമുമ്പായിതാഴെകൊടുത്തിട്ടുള്ള മേൽവിലാസത്തിൽ ജനറൽ സെക്രട്ടറിയെ അറിയിക്കണമെന്നപേക്ഷ.

ഇടവക സന്ദർശക സംഘത്തിന്റെ യാത്ര ചെലവും ഭക്ഷണച്ചെലവും ഇടവകയിൽ നിന്നു് സദയം വഹിക്കണമെന്നു് അഭ്യർത്ഥിച്ചു് കൊള്ളുന്നു. ഇടവകസന്ദർശനത്തിൽ പങ്കുകൊള്ളണമെന്നാഗ്രഹിക്കുന്ന കോൺഫറൻസ് അംഗങ്ങൾ മേയ് 3–ാംതീയതി ആലപ്പുഴയിൽ നിന്നും പുറപ്പെടുവാൻ തക്കവണ്ണം തയ്യാറായിരിക്കണമെന്നുള്ള വിവരവും അറിയിച്ചുകൊള്ളട്ടെ.

എം. തൊമ്മൻ ബി. ഏ
ഫെലോഷിപ്പ് ഹൗസ്
യൂ. സി. കോളേജ്. പി. ഒ.
ആലുവാ

## ചർച്ച്‌വീക്ക്‌ലി വരിസംഖ്യ

| | രൂ. | ണ. | സ. |
|---|---|---|---|
| ഒരു വർഷത്തേക്കു് | 6 | 0 | 0 |
| ആറു മാസത്തേക്കു് | 3 | 0 | 0 |
| ഒററപ്രതി | 0 | 2 | 0 |
| ഇൻഡ്യയ്ക്കു വെളിയിൽ | 8 | 0 | 0 |

# ക്രിസ്തുനാഥൻെറ കഷ്ടാനുഭവസ്മരണകൾ

(പി. ജി. ജോർജ്ജ് പത്തനംതിട്ട)

II

## 3. ക്രൂശാരോഹണം

പീലാത്തോസ് യേശുവിൻെറ നല്ല സുവിശേഷം കേട്ടു. പക്ഷേ അവൻെറ അഹങ്കാരമനസ്സ് സമ്മതിച്ചില്ല. പീലാത്തോസിൻെറഭവനത്തിൽ രക്ഷകനെ അംഗീകരിച്ചില്ല. അവനും അവൻെറ ഭവനവും ശൂന്യമാക തന്നെ ചെയ്തു. യേശുവിനെ ക്രൂശിപ്പാൻ വിധിച്ച് അധിക കാലം കഴിയുന്നതിനുമുമ്പ് പീലാത്തോസ് കുററവാളിയായി റോമിലേക്കു് കൊണ്ടുപോകപ്പെടുകയും അവിടെ വച്ച് താൻ ആത്മഹത്യചെയ്യുകയും ചെയ്തു. യേശുവിനെ അംഗീകരിക്കാത്തവർ ശിഥിലീകരിക്കപ്പെടും.

ക്രൂശിക്കപ്പെടുവാൻ വിധിച്ച കഴിഞ്ഞാൽ ചമ്മട്ടിയടിയാണ് പിന്നീട് നടക്കേണ്ടതു്. അനേകം തോൽവള്ളികൾ ചേർത്തു് പിരിച്ച് ഇടയ്ക്കിടയ്ക്കു് മൂർച്ചയുള്ള ഇരുമ്പാണികൾ വച്ച് പിടിപ്പിച്ചിരിക്കുന്നതത്രെ ചമ്മട്ടി. അടിക്കുമ്പോൾ ആണികൾ മാംസത്തിൽ താഴ്ചുകയറുകയും വലിച്ചെടുക്കുമ്പോൾ മാംസം പറിഞ്ഞു കീറുകയും ചെയ്യും. "ഉഴവുകാർ തൻെറ മുതുകിന്മേലുഴുതു. ഉഴവു ചാലുകളെ നീളത്തിൽ കീറി (സങ്കീ129.3) ക്രിസ്തുനാഥൻെറ ശരീരം ഏകവ്രണം പോലെയായിത്തീർന്നു. രാത്രി 12 മണിമുതൽ വെള്ളിയാഴ്ച മദ്ധ്യാഹ്നംവരെ ഏകദേശം 12മണിക്കൂർ സമയം ഇതുപോലെ പലതരത്തലുള്ള പീഡനങ്ങൾക്ക് വിധേയനാക്കപ്പെട്ടു. പിന്നീട് അഹങ്കാരികളായ യൂദർസംഘം ക്രിസ്തുവിനെ ഒരു രാജാവാക്കി പരിഹസിപ്പാൻ അടുത്തുകൂടി. സിംഹാസനത്തിനു പകരം ഒരു നാക്കാലിപ്പുറത്തു് ഇരുത്തി. പട്ടാംബരത്തിനു പകരം ഒരു സൈനീക നേതാവിൻെറ കീറിപ്പറിഞ്ഞ വസ്ത്രം ധരിപ്പിച്ചു. ചെങ്കോലായിട്ട് ഒരു ഞാങ്ങണ കമ്പ് പിടിപ്പിച്ചു. രാജകീയ മുടിക്കുപകരം മുൾമുടിധരിപ്പിച്ചു. രാജാവേ ജയ ജയ എന്നു പറഞ്ഞു് പരിഹസിച്ചു. പരിഹാസം പൂർത്തിയാക്കിയതിനു ശേഷം ക്രൂശിപ്പാൻ കൊണ്ടുപോയി. കോടതികളിൽ പ്രവേശനം കിട്ടാതെ സ്വമാതാവും മററു് അനേകരും ക്രിസ്തുവിനെ കാത്തു് രാജപാതയിൽ നിൽക്കുന്നുണ്ടായിരുന്നു. ക്രൂശു മരവും വഹിച്ചിരുന്ന ക്രിസ്തുനാഥൻ മാതാവിനോടായിട്ട് ഇപ്രകാരം അരുളിചെയ്തു. "എൻെറ വാൽത്സല്യ മാതാവേ! ഞാൻ ലോകരക്ഷക്കായി ഈ ക്രൂശും വഹിച്ചുകൊണ്ട് ഗോല്ഗൽത്തായിലേക്കു പോകുന്നു. എന്നെക്കുറിച്ച് എഴുതിയിട്ടുള്ളതെല്ലാം നിവർത്തിയാക്കീട്ട് ഞാൻ എൻെറ പരമപിതാവിൻെറ അടുക്കൽ കരേറി പോകേണ്ടതാകുന്നു. ക്രിസ്തുവിൽ നിന്നു് ഏതെങ്കിലും തരത്തിൽ സൌഖ്യം പ്രാപിച്ചവരും അവരുടെ ബന്ധുമിത്രാദികളും അന്ത്യോപചാരങ്ങൾ സമർപ്പിക്കുന്നതിനായി ഈ അന്ത്യയാത്രയിൽ തന്നെ അനുഗമിച്ചിരുന്നു. പീലാത്തോസിൻെറ മന്ദിരത്തിൻെറ പരിസരങ്ങൾ അത്യധികമായ സങ്കടാരവങ്ങളാൽ മുഖരിതമായിത്തീർന്നു. നീതിസൂര്യനായ ക്രിസ്തു ക്ഷീണാധിക്യത്താൽ കുരിശിൻെറ അടിയിലായി നിലംപതിച്ചു. ക്രൂശീകരണത്തിനു മുമ്പായി ക്രിസ്തു മരിച്ചു പോകുമോഎന്നു് യഹൂദ നേതാക്കന്മാർ ഭയപ്പെടുകയാൽ വേഗം കാൽവറിയിൽ എത്തുന്നതിനുവേണ്ടി നീഗ്രോവംശജനായ ശിമോനെ കുരിശുചുമക്കുന്നതിനു് ചുമതലപ്പെടുത്തി. ക്രിസ്തുനാഥൻെറ ക്രൂശു് സ്പർശിക്കുന്നതിനുള്ള ഭാഗം കിട്ടുകയാൽ കുറേനക്കാരനായ ശിമോൻ ധന്യനായിത്തീർന്നു. കാൽവരിയിലെ സംഭവവികാസങ്ങളാൽ തരളിതഹൃദയനായി ആ പുറജാതിക്കാരൻ സകുടുംബം ക്രിസ്തുവിൻെറ അനുയായിയായിത്തീർന്നു. ഈശിമോൻെറ പുത്രന്മാരായ രൂഫോസും അലക്സന്തരും ക്രിസ്തുസഭയിലെ ബിഷോപ്പന്മാരായി നിയമിക്കപ്പെട്ടിരുന്നു. യഹൂദന്മാർ ഉപേക്ഷിച്ച യേശുവിനെ കാൽവരിയിൽ വച്ചുപോലും പുറജാതിക്കാർ വിശ്വസിക്കുന്നുണ്ട്. ശ്മശാനസ്ഥലത്തു് വേഗം ചെന്നുചേർന്നു: കുരിശു നിലത്തുവച്ച് അതിനു് മീതെ ക്രിസ്തുവിനെ കയററിക്കിടത്തി. 2 ചാൺ നീളമുള്ള ഇരുമ്പാണികൾ കൈകാലുകളിൽ അഞ്ഞടിച്ചു കയററി. ആണികളുടെ മുനമടങ്ങുന്നതിനായി കുരിശെടുത്തു് വശംതിരിച്ചിട്ടു. ഈ നിർദ്ദയ പ്രവൃത്തിയാൽ ക്രിസ്തുനാഥൻെറ മുഖപത്മം ചതഞ്ഞുടഞ്ഞു. പിന്നീട് തയ്യാറാക്കപ്പെട്ട കുഴിയിൽ ക്രൂശുമരം പൊക്കിയെടുത്തു് ശക്തിയായി ഇട്ടു. തന്നിമിത്തം ശരീരത്തിലെ എല്ലുകൾ ഒടിയുകയും അസ്ഥികൾ തകരുകയും ചെയ്തു. എന്നിട്ടും ക്രിസ്തുനാഥൻ കുരിശിന്മേൽ കിടന്നുകൊണ്ട് ആത്മാക്കളെ രക്ഷിക്കുന്നതിനായുള്ള തൻെറ ദിവ്യവേല നിർവിഘ്നം നിർവഹിച്ചുകൊണ്ടിരുന്നു. തൻെറ കാരുണ്യപ്രദങ്ങളും ജീവകരങ്ങളുമായ അന്ത്യമൊഴികൾ അനേകം പേരെ ക്രിസ്തുശിഷ്യന്മാരാക്കിത്തീർത്തു. കാൽവറി ഒരു പ്രഭാഷണഗിരിയായി അല്പനേരത്തേക്ക് മാറി. ക്രൂശീകരണത്തിനു ശേഷം പെസഹാ ചടങ്ങുകളിൽ സംബന്ധിക്കുന്നതിനായി യഹൂദന്മാരും പ്രമാണികളും മടങ്ങിപ്പോയി. ഒരു വലിയ സംഘം ആളുകൾ വിലപിച്ചുകൊണ്ട് ആ മലയിൽ ക്രൂശിനു് സമീപം കാത്തുനിന്നു.

## 4. കബറടക്കം

കാൽവറിമല വലിയ ഒരു വിലാപരംഗമായി രൂപാന്തരപ്പെട്ടു. ബഹുസഹസ്രം കുററക്കാരുടെ കൊലസ്ഥലമായിരുന്ന ആ വനപ്രദേശത്തു് അത്ഭുതപൂർവമായ ജനപ്രവാഹം കാണപ്പെട്ടു. ദിങ്ങ്മുഖങ്ങൾ ഭേദിക്കത്തക്കവണ്ണം ദീനരോദനവും ആർത്തനാദവും മുറവിളിയും കേൾക്കപ്പെട്ടു. ദിനാന്തസൂര്യൻെറ മങ്ങിയ വെളിച്ചത്തിൽ രണ്ടു് അപരിചിതർ അവിടെ കയറിവന്നു. അവർ ക്രിസ്തുവിൻെറ ശരീരം സംസ്കരിക്കുന്നതിനായി വന്ന നീക്കോദീമോസും യോസേഫുംആയിരുന്നു. ഇവർസന്നദ്രീംസംഘത്തിലെഅംഗങ്ങളെങ്കിലും യേശുവിൻെറ രഹസ്യ ശിഷ്യന്മാർ ആയിരുന്നു. യഹൂദന്മാരുടെ ഇടയിലുള്ള സ്ഥാനമാനങ്ങളും ഉന്നത പദവിയും മററു ധനപരമായ പ്രതാപങ്ങളും നിമിത്തം യേശുവിനെ പരസ്യമായി സാക്ഷിപ്പാനുള്ള ഭാഗ്യം ഇവർക്കു് ഇതുവരേയും ലഭിച്ചിരുന്നില്ല. എന്നാൽ യേശു മിശിഹായുടെ കഷ്ടാനുഭവങ്ങളുടെ കാഴ്ചയത്രെ ഇവരെ ക്രിസ്തുശിഷ്യന്മാരാക്കിത്തീർത്തതു്. ക്രിസ്തുവിനെ വിസ്തരിപ്പാൻ കൂടിയ സന്നദ്രീംസംഘത്തിൽ ഇവർ സന്നിഹിതരാകേണ്ടിവന്നുവെങ്കിലും അവിടെ നടന്ന പൈശാചികാലോചനകൾക്കു് വശംവദനാകാതെ സംഘത്തിൽ നിന്നും പിരിഞ്ഞു പോയി യറുശലേം ദൈവാലയത്തിൽ ചിന്താമഗ്നരായി സന്ത

ഹൃദയത്തോടു കൂടെ കഴിച്ചുകൂട്ടി. ആ ഉയർന്ന സ്ഥലത്തുനിന്നുകൊണ്ടു് ക്രിസ്തുവിന്റെ പീഡാനുഭവ രംഗങ്ങളിലേക്കു് അവർ സൂക്ഷ്മദൃഷ്ടി പതിപ്പിച്ചു. ക്രൂശു വഹിച്ചു് അത്യന്തം ക്ഷീണഗാത്രനായി ശോണിതവുമണിഞ്ഞു് മന്ദം മന്ദം നടന്നുപോകുന്ന ആ യോഗിവര്യനെ ദൂരെനിന്നു് ഒരു നോക്കു കണ്ടമാത്രയിൽ തന്നെ വൈദ്യുതപ്രവാഹമേററതുപോലെ അവർ ഞെട്ടി വിറയ്ക്കുകയും ആ മഹൽ ഗുരുവിനു വേണ്ടി എന്തു ത്യാഗവും സഹിപ്പാനും വേണ്ടി വന്നാൽ മരിക്കുന്നതിനു പോലും സന്നദ്ധരായി മുമ്പോട്ടിറങ്ങുകയും ചെയ്തു. ക്രിസ്തുവിനു് അന്ത്യവിനാഴികയിൽ കിട്ടിയ ശിഷ്യന്മാരിൽ പ്രധാനികൾ ഇവരായിരുന്നു. യരുശലേമിൽ നിന്നും 25 മൈൽ ദൂരെയുള്ള അരിമത്യയിൽ പാർത്ത യോസേഫു് കാൽവറിമലയ്ക്കു സമീപം തോട്ടം വാങ്ങിയതും കല്ലറ പണികഴിപ്പിച്ചിരുന്നതും യേശുവിനുവേണ്ടി നേരത്തെ ചെയ്തതായിരുന്നുവെന്നു് ചരിത്രകാരന്മാർ പറയുന്നുണ്ടു്. യേശുവിന്റെ കബറടക്കത്തിനായി ഈ സ്നേഹിതന്മാർ ധൈര്യപൂർവം മുമ്പോട്ടിറങ്ങി. തങ്ങളേയും യഹൂദന്മാർ പിടിച്ചു കുരിശിൽതറച്ചാലും തരക്കേടില്ല. യേശുവിനു വേണ്ടി ഇനിയും ചെയ്യുവാനുള്ള ഏക കർത്തവ്യം—അന്തേശേഷക്രിയകൾ— നിർവഹിച്ചു് നിർവൃതിയടയുവാൻ അവർ ആഗ്രഹിച്ചു് അതിനു വേണ്ടി പ്രവർത്തിച്ചുതുടങ്ങി.

യേശുവിന്റെ ശരീരം കബറിൽ അടക്കുന്നതിനെപ്പററി പരസ്പരം പറഞ്ഞുകൊണ്ടിരുന്ന വി. മാതാവിന്റെയും അവളുടെ ചാർച്ചക്കാരുടെയും അടുക്കലേക്കു് ഈ സ്നേഹിതന്മാർ കയറിചെന്നു. ആണികൾ ഊരി യേശുവിന്റെ ശരീരം കുരിശിൽ നിന്നിറക്കി വി. മാതാവിന്റെ മടിയിൽ കിടത്തി. കണ്ണുനീരിൽ ശരീരം കുളിപ്പിച്ചു. കാൽവറിമല വിലാപ ഭൂമിയായി വീണ്ടും രൂപാന്തരപ്പെട്ടു. ആ മലയിൽ ഇതുവരെ വിലാപം കേട്ടിട്ടില്ല. അവിടെ വച്ചു് കൊല്ലുന്ന ദുഷ്ടന്മാരെപ്പററി ആരു് വിലപിപ്പാനാണു്? വിലാപമവസാനിപ്പിച്ചു് തിരുശരീരത്തിൽ സുഗന്ധ ദ്രവ്യങ്ങൾ ലേപനം ചെയ്തു. സുഗന്ധവർഗ്ഗം നിക്കോദീമോസു് സമർപ്പിച്ചതാണു്. യോസേഫു് നേരത്തെ ഒരുക്കിക്കൊണ്ടുവന്ന ട്ടുവസ്ത്രത്തിൽ ശരീരം പൊതിഞ്ഞു. ന്നീടു് ഈ സമ്പന്നന്മാർ യേശുവിന്റെ ശരീരം കബറിൽ വച്ചു. ന്റെ മരണത്തിൽ അവൻ സമ്പന്നന്മാരോടുകൂടെയായിരുന്നു എന്നു യേശയ്യാദീർഘദർശി പ്രവചിച്ചിരുന്ന പ്രകാരം സംഭവിച്ചു. യേശ 35.9

# ചെറിയ സിറിയൻ ഓർത്തഡോക്സ് സഭ വലിയ ഇൻഡ്യൻ ഓർത്തഡോക്സ് സഭയായി ഉയരണം

(ഡോ. സർണോപ്പ്)

എന്റെ ഹൃദയം നിങ്ങളുടെ സഭയോടുള്ള അതിരററ സ്നേഹവും, ഭക്തിയും കൊണ്ടു് നിറഞ്ഞിരിക്കുന്നു. അനേകം മധുര സ്മരണകൾ എന്റെ ഹൃദയത്തിൽ ഉയർന്നു വരുന്നു. കഴിഞ്ഞ ഏതാനും മാസങ്ങൾ ഞാൻ ഇൻഡ്യയിൽ ചില സ്ഥലങ്ങൾ സന്ദർശിച്ചു. ഈ ചുരുങ്ങിയ കാലത്തിനുള്ളിൽ എനിക്കു മനസ്സിലാക്കാൻ സാധിച്ച ചില സംഗതികൾ പ്രസ്താവിച്ചുകൊള്ളട്ടെ. നിങ്ങളുടെ സഭ ഏററവും പുരാതനവും അപ്പോസ്തോലികമായ വിശ്വാസത്തെ കാത്തു സംരക്ഷിക്കുന്നതുമാണു്. എന്നാൽ മലങ്കരയുള്ള ഓർത്തഡോക്സു സഭക്കാരെ ഇതര ഓർത്തഡോക്സു സഭക്കാരിൽ പലരും അറിയുന്നില്ല. ഇതര ഓർത്തഡോക്സു സഭകളെപ്പററി നിങ്ങളുടെ സഭയിലുള്ള പലരും ഇതുവരെയും കേട്ടിട്ടില്ല. ഞാൻ ഇംഗ്ലണ്ടിൽനിന്നും പോരുന്ന അവസരത്തിൽ ഇൻഡ്യയിൽ ഓർത്തഡോക്സ്കാരുടെ കോളജിൽ ജോലിചെയ്യാനാണു് പോകുന്നതെന്നു പറഞ്ഞപ്പോൾ ഇങ്ങനെ ഒരു കൂട്ടം ഓർത്തഡോക്സുസഭക്കാർ ഇൻഡ്യയിലുണ്ടോ എന്നു പലരും ആശ്ചര്യപൂർവം ചോദിക്കയുണ്ടായി. റഷ്യൻ ഓർത്തഡോക്സുസഭയിലെ ഒരംഗമായ എനിക്കു് നിങ്ങളുടെ സഭയുമായി അടുത്തു സമ്പർക്കം പുലർത്തുന്നതിനു് ഇടയായതു് ഒരു മഹാഭാഗ്യമായി ഞാൻ കരുതുന്നു. ഒരു വലിയ കൃത്യം നിറവേററുന്നതിലേക്കു് ഈ അവസരം വിനിയോഗിക്കുന്നതിനു് ഞാൻ ആഗ്രഹിക്കുന്നു. വിവിധ ഓർത്തഡോക്സു സഭകൾ തമ്മിലുള്ള ബന്ധം കൈവരുത്തുക എന്നുള്ളതാണു് ആ കൃത്യം. ഇൻഡ്യയിലെ പുരാതന ക്രിസ്ത്യാനികളായ നിങ്ങൾ ഭിന്നിച്ചുനിൽക്കുന്നതു് ശരിയല്ല. ക്രൈസ്തവസഭാവിഭാഗങ്ങൾ തമ്മിൽ വിശ്വാസത്തിൽ വിപരീതമല്ലെങ്കിൽ പിന്നെ യോജിക്കുന്നതിനു് എന്താണു് പ്രയാസം. കാതലായ കാര്യങ്ങളിൽ കാര്യമായ വ്യത്യാസമില്ലാത്തവരായി ഓർത്തഡോക്സു സഭകൾ സ്ഥിതിചെയ്യുന്നു. വിവിധ ഓർത്തഡോക്സു സഭകൾ തമ്മിൽ യോജിച്ചാൽ അതു് ലോകത്തിലെ രണ്ടാമത്തെ വലിയ സഭയായിരിക്കും.

രണ്ടാമതായി എനിക്കു പറയാനുള്ളതു് ഇതര ഓർത്തഡോക്സ് സഭകൾ തമ്മിൽ പരസ്പര ബന്ധത്തിൽ കഴിയുന്നതിനുള്ള എന്റെ അഭിലാഷത്തെ കുറിച്ചാണു്. നിങ്ങളുടെ മെത്രാപ്പോലീത്താമാർ തേവോദോസിയോസ് തിരുമേനിയുടേയും കോട്ടയത്തും മററുമുള്ള ചില അത്മായ നേതാക്കന്മാരോടും ഞാൻ ഈ സംഗതിയെ കുറിച്ചു് സംസാരിക്കയുണ്ടായി. തൽഫലമായി ഒരു Reconciliation Fellowship രൂപവൽക്കരിച്ചിട്ടുണ്ടു്. അതിന്റെ അദ്ധ്യക്ഷൻ മാർ തേവോദോസിയോസ് തിരുമേനിയാണു്. ഓർത്തഡോക്സ് സഭകൾ തമ്മിൽ കൂടുതലായി അടുക്കുന്നതിനും ഭാവിയിൽ ഒരു സംഘടനയായി തീരുന്നതിനും ഇപ്പോൾ ഉടലെടുത്തിരിക്കുന്ന Reconciliation Fallowshipമുഖേന സാധിക്കുമെന്നു് ഞാൻ വിശ്വസിക്കുന്നു. തിരുവിതാംകൂറിൽ അതിന്റെ ശാഖകൾ സ്ഥാപിച്ചുകഴിഞ്ഞു. കഴിഞ്ഞ ആഴ്ച മദ്രാസിൽ ഒരു ശാഖ സ്ഥാപിച്ചു. ഇന്നു് ഇവിടെയും അതിന്റെ പ്രവർത്തനം ആരംഭിക്കുന്നതിനു് ഇടയാകുമെന്നു് വിശ്വസിക്കുന്നു. നിങ്ങളെല്ലാവരും ഈ Fellowshipൽ ഉത്സാഹപൂർവ്വം സഹകരിച്ചു് ഇതിനെ വിജയപ്രദമാക്കണം. ഇതുമൂലം നിങ്ങൾ മററുള്ളവരെയും മററുള്ളവർ നിങ്ങളെയും കുറിച്ചു് അറിയുന്നതിനിടയാകും. യോജിപ്പിനു് സാധ്യതകളുള്ള സഭകൾ തമ്മിൽ കൂടുതൽ അടുക്കേണ്ട കാലം അതിക്രമിച്ചിരിക്കുന്നു. ചെറിയകൂട്ടമായ നിങ്ങൾ ലോകത്തിനു് നിങ്ങളെത്തന്നെ വെളിപ്പെടുത്തിക്കൊടുക്കുവിൻ. നിങ്ങൾ മററുള്ള സഹോദരീസഭകളെ കുറിച്ചു അറിയണം. ഞാൻ ഇംഗ്ലണ്ടിൽ ചെന്നാൽ അവിടെ നിങ്ങളുടെ സഭയെ കുറിച്ചു് ഇതരസഭകളോടു് സസന്തോഷം പ്രസ്താവിക്കുന്നതായിരിക്കും. വിവിധ സമ്മേളനങ്ങളിലും ഓർത്തഡോക്സ് സഭകൾ തമ്മിൽ

Licence NO. 498 Dated 20-8-1946 Reg. M. 5286

# THE CHURCH WEEKLY

യോജിക്കുന്ന വിഷയങ്ങളെപ്പറ്റി പര്യാലോചിക്കുന്നതാണ്.

അവസാനമായി എനിക്കു പറയാനുള്ളതു് ഞാൻ സേവനം അനുഷ്ഠിച്ച പത്തനംതിട്ട കാതോലിക്കേറ്റ് കോളജിനെ പ്പറ്റിയാണ്. ശ്രേഷ്ഠമായ ആദർശങ്ങളോടു കൂടെ ഉടലെടുത്തിരിക്കുന്ന ഒരു സ്ഥാപനമാണ് പ്രസ്തുതകോളേജ്. എനിക്കു ഇൻഡ്യയിൽ ചില കോളേജുകൾ സന്ദർശിക്കുന്നതിനു അവിടങ്ങളിലുള്ള വിദ്യാർത്ഥികളുമായി സംഭാഷിക്കുന്നതിനും ഇടയായി. അവരെല്ലാം ഇൻഡ്യാക്കാരെങ്കിലും അവരുടെ വിശ്വാസം പാശ്ചാത്യ വിശ്വാസമാണ്. ഇൻഡ്യയിലെ ക്രിസ്ത്യാനികളുടെ വിശ്വാസം പൌരസ്ത്യ വിശ്വാസമായിത്തീരണം. ഇൻഡ്യയിൽ ഓർത്തഡോക്സ് സഭ ഒരു രാഷ്ട്രമായി ഉയരണം. മലങ്കരയുള്ള നിങ്ങളുടെ ഓർത്തഡോക്സ് സഭ വളരെ പുരാതനമായ ഒന്നാണ്. 1900 വർഷം പഴക്കമുള്ളതാണ്. എന്നാൽ നിങ്ങൾക്കു ശേഷം മലങ്കരവന്നിട്ടുള്ള റോമൻ കത്തോലിക്കർ, ഇതര പ്രൊട്ടസ്റ്റന്റ് വിഭാഗക്കാർ എന്നിവർ വളരെ മുമ്പുതന്നെ പല കാളേജുകളും സ്ഥാപിച്ചു കഴിഞ്ഞു. നിങ്ങളുടെ സഭയ്ക്കു രണ്ടു വർഷം മുമ്പു മാത്രമാണ് ഒരു കോളജ് സ്ഥാപിക്കാൻ കഴിഞ്ഞതു്. ഇപ്പോൾ സ്ഥാപിച്ചിരിക്കുന്ന കാതോലിക്കേറ്റ് കോളജിനു് സഭാംഗങ്ങളിൽനിന്നും വേണ്ടംവണ്ണമുള്ള സഹകരണം ലഭിക്കുന്നില്ല എന്നു പ്രസ്താവിക്കേണ്ടിയിരിക്കുന്നു. നിങ്ങളുടെ ശ്രദ്ധയ്ക്കു് ഈ സംഗതി വിഷയീഭവിക്കണം. ശൈശവപ്രായത്തിൽ സ്ഥിതിചെയ്യുന്ന ഈ കോളജ് ഭാവിയിൽ ഒരു മാതൃകാസ്ഥാപനമായി ഉയരുന്നതിനു് നിങ്ങളുടെ ആത്മാർത്ഥമായ സഹകരണം അത്യന്താപേക്ഷിതമാണ്. നിങ്ങളുടെ സഭയിൽ വിദ്യാസമ്പന്നരായ ആളുകൾ ധാരാളമുണ്ടു്. ഡോക്ടറന്മാർ എഞ്ജിനീയറന്മാർ, വ്യവസായ പ്രമാണികൾ എന്നിങ്ങനെ ധാരാളം ആളുകളെ കാണാൻകഴിയും. എന്നാൽ അവരിൽ പലർക്കും ലഭിച്ചിട്ടുള്ള വൈദികജ്ഞാനം തുലോം പരിമിതമാണ്. അധികംപേർക്കും കിട്ടിയിരിക്കുന്നതു് ശൈശവപ്രായത്തിൽ അഭ്യസിച്ച സൺഡേസ്കൂൾ മുതലായ മാർഗ്ഗങ്ങളിൽ നിന്നുമാണ്. എന്നാൽ കോളജ് നിലയിൽ വൈദിക വിദ്യാഭ്യാസം ലഭിക്കുന്നതിനു് സാധിച്ചിട്ടില്ല. കാരണം ഓർത്തഡോക്സ് സഭവകയായി ഒരു കോളജ് ഇല്ലായിരുന്നു എന്നുള്ളതാണ്. ചെറുപ്പത്തിൽ ലഭിക്കുന്ന വൈദികജ്ഞാനത്തെ വർദ്ധിപ്പിക്കുന്നതിനു് കാതോലിക്കേറ്റ് കോളജിൽ അഭ്യസനം നടത്തുന്ന വിദ്യാർത്ഥികൾക്കു് സൌകര്യം ലഭിക്കുന്നതാണ്. വളരെ പ്രധാനമായി ഈ സംഗതിയെ നിങ്ങൾ വീക്ഷിക്കേണ്ടതാണ്. നിങ്ങളുടെ മക്കൾക്കു് ലൂതറിന്റെയോ ആംഗ്ളിക്കൻസഭയുടെയോ വിശ്വാസമല്ല ലഭിക്കേണ്ടതു്. അവർ ഓർത്തഡോക്സ് വിശ്വാസത്തിൽ നല്ല അറിവുള്ളവരായിത്തീരണം.

ഇങ്ങനെ സഭാവകയായുള്ള കോളജിൽ നിന്നും ധാരാളം വിദ്യാസമ്പന്നർ തക്കതായ വൈദികവിദ്യാഭ്യാസത്തോടു കൂടെ വെളിയിൽ വരുമ്പോൾ സഭയുടെ ആത്മീയനില ഉയരും. പലരും ഇന്ത്യയിലും ഇന്ത്യയ്ക്കു വെളിയിലും പോയി പ്രവർത്തനം തുടങ്ങും. മാതൃകാപരമായ അഭ്യസനം ലഭിച്ചിട്ടുള്ള യുവതീയുവാക്കന്മാർ സേവനസന്നദ്ധതയോടു മുമ്പോട്ടു വരുമെന്നുള്ളതിനു സംശയമില്ല. ഇന്ത്യയിലെ ഓർത്തഡോക്സ് സിറിയൻ ക്രിസ്ത്യാനികൾ എന്നു പറയുമ്പോൾ മറ്റുള്ളവർ ധരിക്കുന്നതു സിറിയായിൽനിന്നും മറ്റും കുടിയേറിപ്പാർക്കുന്ന ഒരു കൂട്ടം ആളുകളെന്നാണ്. അപ്രകാരമല്ല, നിങ്ങളുടെ സഭ ഇന്ത്യയിലെ പുരാതനപൌരസ്ത്യസഭയാണ്. നിങ്ങളാണ് ഇന്ത്യയിലെ പുരാതന ക്രിസ്ത്യാനികളെന്നും മറ്റുള്ളവർ മനസ്സിലാക്കാൻ ഇടയാക്കണം. ഈ ചുമതല സഭ ഒന്നാകെ നിർവഹിക്കേണ്ടിയിരിക്കുന്നു. മലങ്കരയിലുള്ള ചെറിയ സിറിയൻ ഓർത്തഡോക്സ് വലിയ സഭയായി ഉയരണം. ഒരു രാഷ്ട്രസഭയായിത്തീരണം. അതിനുള്ള സാദ്ധ്യതകൾ ഞാൻ കാണുന്നുണ്ടു്. നിങ്ങൾ സഹകരിച്ചു പ്രവർത്തിച്ചാൽ മതി. പ്രത്യാശയോടു നമുക്കു കാത്തിരിക്കാം. നിങ്ങളുടെ സഭയോടുള്ള എന്റെ അളവറ്റ സ്നേഹവും ബഹുമാനവും നന്ദിനിറഞ്ഞ ഹൃദയത്തോടു കൂടെ ഞാൻ പ്രകാശിപ്പിച്ചു കൊള്ളുന്നു.

(Notes By P. V. George Clergy, Bombay.)

(പത്തനംതിട്ട, കാതോലിക്കേറ്റ് കോളജ് പ്രിൻസിപ്പാളായി സേവനം അനുഷ്ഠിച്ചശേഷം ഇംഗ്ളണ്ടിലേക്കു മടങ്ങിപ്പോകുന്ന ഡോ. സർണോവ് ഏപ്രിൽ 4-ാംതീയതി ഞായറാഴ്ച ബോംബേ ഓർത്തഡോക്സ് സുറിയാനിപ്പള്ളിയിൽ വി. കുർബാനമദ്ധ്യേ ചെയ്ത പ്രസംഗത്തിന്റെ സംഗ്രഹം.)



Printed and Published by N. M. Abraham B. A. at the Malayala Manorama Press, K